നമ്മുടെ

കൎത്താവും രക്ഷിതാവുമായ

# യെശുമശിഹായുടെ

സഹോദരനായ ശു. മ. യാക്കൊബ ശ്ലീഹായുടെ

# കുറുബാനക്രമം.

ܛܟܣܐ ܕܩܘܪܒܢܐ

കൊട്ടയത്ത് അച്ചടിച്ചത.

Printed at the Church Mission Press, Cottayam.

1872.

നമ്മുടെ

കൎത്താവും രക്ഷിതാവുമായ

# യെശു മശിഹായുടെ

സഹൊദരനായ ശ്രു. മ. യാക്കൊബ ശ്ലീഹായുടെ

# കുറുബാനക്രമം.




കൊട്ടയത്ത അച്ചടിച്ചത.

Printed at the Church Mission Press, Cottayam.

1872.

## അബദ്ധസുബദ്ധങ്ങൾ.

| പുറം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| ൧൦ | ൬ | എന്നെക്കം | എന്നന്നേക്കം |
| ൧൨ | ൧൪ | രക്ഷ | ശിക്ഷ |
| ൧൩ | ൨൯ | തന്നൊടുക്രൂടെ ജീവനുള്ളവനും | തന്നൊടു ക്രൂടെ സന്തൊഷിപ്പിക്കുന്നവനായി, ജീവനുള്ളവനും |
| ൧൭ | ൯ | ചെയ്യുന്നവനായുള്ളൊവെ, | ചെയ്യുന്നവനുമായുള്ളൊവെ, |
| ൧൮ | ൨൪ | ധൂപത്തൊടും ക്രൂടെ | സുഗന്ധങ്ങളുടെ ധൂപത്തൊടുംക്രൂടെ |
| ൧൯ | ൧൧ | വസിക്കുമാറാകെണമെ | വസിക്കുമാറാകെണമെ |
| ൨൧ | ൨൨ | സ്വൎഗ്ഗത്തിൽ ഒരു | സ്വൎഗ്ഗത്തിൽനിന്നൊരു |
| ൨൮ | ൭ | രഥത്തിൽ | രഥത്തിൻ |
| ൩൩ | ൨൬ | മഹത്വമുള്ള | മഹത്വവുമുള്ള |
| ,, | ൨൭ | മഹത്വവുള്ള | മഹത്വവുമുള്ള |
| ൪൯ | ൰ | കുററങ്ങളെയും | കുററങ്ങളെ |
| ൬൬ | ൪ | ഗാഗ്ഗുത്തായുടെ | ഗാഗ്ഗുൽത്തായുടെ |
| ൬൩ | ൧൯ | ഏകപുത്രനും | ഏകപുത്രനും |
| ൩൬ | ൨൯ | സ്രഷ്ടിതാ | സൃഷ്ടിതാ |

# മുഖവുര.



അന്ത്യൊഖ്യായുടെ മാർ പത്രൊസ്സ്യാ സിംഹാസനത്തിൻ കീഴ പുരാതനമായിട്ട ഒർശ്ലെം മെലദ്ധ്യക്ഷൻെറ ഇടവകയും, യഫ്രെമിയാ, ബെത്ഗഹറീൻ, സൂറിയാ എന്ന ദെശങ്ങളും ചെറിയ ആസ്സ്യായുടെ തെക്കെ ഭാഗവും അടങ്ങിയിരുന്നു. ഇപ്പൂവ്ദെശങ്ങളിൽ വഴങ്ങിവന്ന കുറുബാന ക്രമത്തെ കുറിച്ച പ്രത്യെകം വിചാരിക്കെണ്ടതായി കാണുന്നു. എന്തുകൊണ്ടെന്നാൽ ഒന്നാമത. ഒർശ്ലെം സഭ സകല ക്രിസ്ത്യാനി സഭകളുടെയും മാതാവും, അന്ത്യൊഖ്യാ, വിശ്വാസികളെ ക്രിസ്ത്യാനികൾ എന്നു വിളിക്കപ്പെട്ട സ്ഥലവും ആയിരുന്നു. രണ്ടാമത അന്ത്യൊഖ്യായുടെ കുറുബാന ക്രമം അതിൻെറ ചുററുമുള്ള എല്ലാദെശങ്ങളിലും നടപ്പായി ഉപയൊഗിച്ചുവന്നു. മൂന്നാമത. പൂവ്പിതാക്കന്മാരും, സഭാചരിത്രക്കാരുമായവർ മററെല്ലാററിനെക്കാൾ പുരാതനമായിട്ടും, വിശെഷമായിട്ടും വൎണ്ണിച്ചിരിക്കുന്നത ഇപ്പള്ളിക്രമത്തെ കുറിച്ചാകുന്നു.

അന്ത്യൊഖ്യാ പാത്രിയക്കായുടെ ഇടവകയിലെ നിവാസികൾ യാക്കൊബായക്കാരും, ഒത്തൊഌക്സായമിൽഖായക്കാരും ആകുന്നു. മൊനൊപ്പീസായക്കാരുടെ പ്രധാനി ആയ യാക്കൊബ ബർദീയസ ജീവിച്ചിരുന്നത ആറാം ശതാബ്ദത്തിൽ ആയിരുന്നു. ഒത്തൊഌക്സായമിൽഖായക്കാർ പിന്നീട കുസ്തന്തീനൊപ്പൊലീസിൻെറ പാത്രിയക്കായൊട ചെന്നിരുന്നു. സുന്നഹദൊസു കൂടി മൊനൊപ്പീസായക്കാരെ കുററം വിധിച്ച, സഭയിൽനിന്നും തള്ളിയ ശെഷം "കാതൊലിക്കാ" എന്ന പൊതുവിലുള്ള വിശ്വാസത്തെ രക്ഷിച്ചു വരികയാൽ അത്രെ ഇവൎക്ക രാജകക്ഷികൾ എന്ന അൎത്ഥമാകുന്ന മിൽഖായക്കാർ എന്ന പെർ ഉണ്ടായ്തു എന്നാൽ

"ഒർശ്ലേമ്മിൻെറ ഒന്നാമത്തെ മെലദ്ധ്യക്ഷൻ" എന്നു പുരാതനമായി പറയപ്പെട്ടിരിക്കുന്ന ശുദ്ധമുള്ള മാർ യാക്കൊബ ശ്ലീഹായുടെ നാമം ധരിച്ചിരിക്കുന്ന പള്ളിക്രമത്തെ യാക്കൊബായക്കാരും, മിൽക്കായക്കാരുമായ ഇരുഭാഗക്കാരും എറിയ കാലമായി കൈക്കൊണ്ടുവരുന്നു. യക്കൊബായക്കാർ ഇപ്പൊഴും മറ്റൊന്നിനെയും ഉപകരിപ്പിക്കുന്നില്ലായെങ്കിലും മിൽക്കായക്കാർ ചിലപ്പൊൾ ഗ്രെക്ക സഭയുടെ പള്ളിക്രമത്തെയും കൂടെകൈക്കൊണ്ടുവരുന്നു. ഇപ്പള്ളിക്രമം യവനായ ഭാഷയിലും, ശുദ്ധമുള്ള മാർ യാക്കൊബിൻെറത സുറിയാനിയിൽ മാത്രവും ആകുന്നു.

"നമ്മുടെ കൎത്താവിൻെറ സഹൊദരനായ മാർ യാക്കൊബിൻെറ കുരുബാന ക്രമം" എന്നു പെരായി ഉലൊം പുരാതനമായത അന്ത്യൊഖ്യായുടെയും, സൂറിയായുടെയും പൂൎവ്വക്രിസ്ത്യാനികൾ കൈക്കൊണ്ടു വന്നു എന്നുള്ളത ബാവാന്മാരുടെ നിസ്സംശയമായ എഴുത്തുകളിൽനിന്നും, രാജകല്പനകളിൽനിന്നും സ്പഷ്ടമാകുന്നു. ക്രിസ്ത്വാബ്ദം ൪൫൧-ൽ കല്ക്കദൊനിൽ വെച്ചു ഉണ്ടായ സൂന്നഹദൊസിൽ മൊനൊപ്പീസായക്കാരും, മിൽക്കായക്കാരും തമ്മിൽ ഒരു പൂൎണ്ണ പിരിച്ചിൽ ഉണ്ടായി എങ്കിലും ഇരു ഭാഗക്കാരും തങ്ങളുടെ പള്ളിക്രമം ശുദ്ധമുള്ള മാർ യാക്കൊബ ശ്ലീഹായിൽ നിന്നു ഉണ്ടായതെന്നു പറകയും ഒരു ക്രമം തന്നെ ആചരിച്ചുവരികയും ചെയ്തു. ഇരുഭാഗക്കാരും ഉപയൊഗിച്ചുവന്ന സൂറിയാനിയിലെയും, യവനായിലെയും പള്ളിക്രമങ്ങളെ പരിശൊധിച്ചാൽ ഇവ രണ്ടിന്നും മൂലം ഒന്നു തന്നെ എന്നു സാക്ഷിപ്പാൻ തക്കതായി അതിശയമായ ചില ചെൎച്ചകൾ ഇതിലെ ശുശ്രൂഷകളിലും, പ്രാൎത്ഥനകളിലും എന്നല്ല പ്രത്യെകം ചില പദങ്ങളിലും കൂടെ കാണ്മാനുണ്ട. മിൽക്കായക്കാരുടെ യവനായ പള്ളിക്രമം ൫-ാം ശതാബ്ദത്തിൽ ഇരുന്ന പ്രകാരം തന്നെ ഇപ്പൊഴും ഇരിക്കുന്നു. തെവാദൊറൊത, യറൊം, ക്രിസൊസ്തൊം മുതലായവർ ഇപ്പ്രാൎത്ഥനകളിൽനിന്നു ചില ഭാഗങ്ങൾ എടുത്തു പറഞ്ഞിരിക്കുന്നതു കൂടാതെ ഒർശ്ലേമ്മിൻെറ മെലദ്ധ്യക്ഷനായ മാർ കൂറീലൊസും സുറിയാനിക്കാരുടെ ഒരു വലിയ ഗുരുവായ മാർ അപ്രെമും അങ്ങിനെ തന്നെ ചെയ്തിരിക്കുന്നു. ഇവർ എല്ലാവ

രും നാലാം ശതാബ്ദത്തിന്നു മുമ്പു ജീവിച്ചിരുന്നവരും, അന്ത്യോഖ്യാ സിംഹാസനത്തൊടു സംബന്ധിച്ചവരും ആയിരുന്നു. ഇവയെല്ലാംകൊണ്ടും ഇപ്പള്ളിക്രമം എത്രയും പുരാതനമായതെന്നു സാക്ഷിപ്പെടുന്നു.

എന്നാൽ കാലക്രമംകൊണ്ടും, അതാത സമയങ്ങളിൽ ഉണ്ടായ കഠിന തൎക്കം ഹെതുവായി ഉണ്ടായിട്ടുള്ള ചില പ്രത്യെക ഉപദെശങ്ങളെ അനുസരിച്ചും ഏതാനും സംഗതികളെയും, പ്രാൎത്ഥനകളെയും പലകാലങ്ങളിലായി ഇപ്പള്ളിക്രമങ്ങളിൽ ചെൎത്തിട്ടുണ്ട. ചെൎക്കപ്പെട്ടവയിൽ മിക്കതും വിശ്വാസത്തിന്ന യൊഗ്യമുള്ളവയും, ഏതാനും അതിന്നു ചെൎച്ചയില്ലാത്തവയും ആകുന്നു. അതിനാൽ മലംകര ഇടവകയിലുള്ള യാക്കൊബായക്കാരുടെ ഉപദെഷ്ടാവും, മാരാമൺപള്ളിയുടെ അദ്ധ്യക്ഷനുമായി, ഇപ്പോൾ പരലൊകവാസിയായിരിക്കുന്ന അബ്രഹാം മല്പാൻ എന്ന ദൈവഭക്തൻ പല പുരാതനപുസ്തകങ്ങളുടെ ആധാരത്തൊടുംകൂടി മിശ്ഹിവസങ്ങളുടെ പ്രയത്നംകൊണ്ട ഇപ്പള്ളിക്രമത്തെ പരിശൊധിച്ച, അതിന്റെ പ്രഥമാവസ്ഥയിൽ പിന്നെ ചെൎക്കപ്പെട്ട സംഗതികളിൽ വിശ്വാസത്തിന്നും, വെദസാക്ഷ്യത്തിന്നും ചെൎച്ചയില്ലാത്തവയായി കണ്ടെത്തപ്പെട്ട വാക്കുകളെയും പ്രാൎത്ഥനകളെയും നീക്കം ചെയ്തു, ക്രമപ്പെടുത്തിയിരിക്കുന്നു. എന്നാൽ ഇതും മൂലഭാഷയിൽതന്നെ ഇരിക്കുന്നു. മൂലഭാഷയിലെ പള്ളിക്രമം മെർദീൻ, തുറാബ്ദീൻ, ആമ്മീദ മുതലായ പരദെശങ്ങളിൽ ആചരിക്കപ്പെടുമ്പൊൾ മിക്കവാറും സൂറിയാഭാഷയിലും കൂടെ ജനിക്കപ്പെട്ടിരിക്കുന്ന ആ ദെശവാസികൾ പദങ്ങളെയും, വാചകങ്ങളെയും ഗ്രഹിച്ച കാൎയ്യങ്ങൾ ബോധപ്പെട്ട പ്രതിവാക്യം ഉച്ചരിക്കുന്നു. എന്നാൽ മലംകരയുള്ള യാക്കൊബായെ സൂറിയാനിക്കാരിൽ കശ്ശീശന്മാരൊഴികെ ഐമ്മെനികൾ (അല്മായക്കാർ) അശെഷവും മൂലഭാഷ അറിയുന്നില്ല. ദൈവശുശ്രൂഷകളിൽ പട്ടക്കാർ കാണിക്കുന്നതൊക്കെയും അവർ കാണുക മാത്രം ചെയ്യുന്നു. വിശുദ്ധപ്രാൎത്ഥനകളിലും, ശുശ്രൂഷകളിലും അടങ്ങിയിരിക്കുന്ന ഇമ്പമെറിയ വാക്കുകളും, ഭക്തിക്കും, വിശ്വാസത്തിന്നുമടുത്ത സംഗതികളും കെൾക്കുന്ന സമയത്ത ആത്മാവ മുഴുവനിലും വ്യാപിക്കു

ന്നതായ ആ സ്വർഗ്ഗീകവിചാരങ്ങളും ആത്മാവിന്നടുത്ത സന്തൊഷങ്ങളും തങ്ങൾക്കു നിഷ്ഫലമായിരിക്കുന്നു.

അതിനാൽ, സുറിയാനിക്കാരിൽ ഭക്തന്മാരായിട്ടുള്ള പലരുടെയും അപെക്ഷയിന്മെൽ, വിശെഷമായും, ശ്ലീഹ്രസാ സംബന്ധമായുമുള്ള കുറുബാന ക്രമത്തിൽ "ശുദ്ധമുള്ള കുറുബാനയുടെ ആചാരക്രമം" ആകുന്ന ഇപ്പുസ്തകത്തെ തുർഗാം ചെയ്തു അടിപ്പിച്ചിരിക്കുന്നു. ദൈവം, സുറിയാനി സഭയെ മെല്ക്കുമെൽ ശുദ്ധീകരിച്ചു, ജീവികളെയും, മരിച്ചവരെയും വിധിപ്പാനായി താൻ വെളിപ്പെടുന്ന പ്രത്യക്ഷതയിങ്കൽ തന്റെ കിരീടത്തിൽ ഠരം സഭയും വിലയെറിയ ഒരു രത്നമായിത്തീരുവാൻ ഇടവരുത്തുമാറാകട്ടെ.



# ശുദ്ധമുള്ള
# കുറുബാനയുടെ
## ആചാരക്രമം.

## ശുദ്ധമുള്ള
## കുറുബാനെക്ക മുമ്പിലുള്ള ശുശ്രൂഷ.

ഒന്നാമത. പട്ടക്കാരന്റെ സ്തോത്രം. ബാവായ്ക്കും, പുത്രന്നും, ശുദ്ധമുള്ള റൂഹായ്ക്കും സ്തുതി;

ജനങ്ങൾ. ബലഹീനന്മാരും, പാപികളുമായ ഞങ്ങളുടെ മെൽ അനുഗ്രഹങ്ങളും, മനൊഗുണവും എന്നന്നെക്കും രണ്ടുലൊകങ്ങളിലും ചിന്തപ്പെട്ടമാറാകണ്ണമെ. ആമ്മിൻ.

ആദ്യപ്രാൎത്ഥന. അനുഗ്രഹിക്കുന്നവനും, മനുഷ്യരെ സ്നെഹിക്കുന്നവനുമായ ദൈവമായ കൎത്താവെ, അറിവൊടും, ഭയത്തൊടും, ആത്മാവിന്നടുത്ത നല്ല ആചാരത്തൊടും കൂടെ നിന്റെ തിരുമുമ്പാകെ ശുദ്ധവും, വെടിപ്പും ഉള്ളവരായി നിന്ന, ബാവായും, പുത്രനും, ശുദ്ധമുള്ള റൂഹായുമായ ദൈവമെ, സകലത്തിൽനിന്നും വന്ദനം തനിക്ക കടം പെട്ടിരിക്കുന്ന കൎത്താവും, സൃഷ്ടിതാവുമായവനു എന്ന പൊലെ നിനക്ക ശുശ്രൂഷ ചെയ്വാൻ ഞങ്ങളെ യൊഗ്യമുള്ളവരാക്കെണ്ണമെ. ഹാശാവബ്ക്കുൽസ്ബാൻ ല്ലൽമീൻ.

അമ്പത്തൊന്നാം മസ്മൊറാ. ഒദൈവമെ, നിന്റെ കൃപപൊലെ എന്റെ മെൽ അനുഗ്രഹം ചെയ്യെണ്ണമെ; നിന്റെ അനുഗ്രഹങ്ങളുടെ ബഹുത്വം

പൊലെ എന്റെ പാപങ്ങളെ മാച്ചുകളയെണ
മെ. എന്റെ അന്ന്യായത്തിൽനിന്ന എന്നെ ന
ന്നായി കഴുകി, എന്റെ പാപങ്ങളിൽനിന്ന എ
ന്നെ വെടിപ്പാക്കെണമെ. എന്തെന്നാൽ എ
ന്റെ അതിക്രമങ്ങളെ ഞാൻ അറിഞ്ഞിരിക്കു
ന്നു; എന്റെ പാപങ്ങളും എപ്പൊഴും എന്റെ
നെരെ ഇരിക്കുന്നു. നിനക്കു വിരൊധമായി മാ
ത്രം ഞാൻ പിഴെച്ചു, നിന്റെ തിരുമുമ്പാകെ തി
ന്മകളെ ഞാൻ ചെയ്തു. എന്തെന്നാൽ നിന്റെ
വചനത്തിൽ നീ നീതീകരിക്കപ്പെട്ടു നിന്റെ
ന്ന്യായവിധികളിൽ നീ ജയിക്കും. എന്തെന്നാൽ
നെരുകെടിൽ ഞാൻ ഉത്ഭവിച്ചു; പാപങ്ങളിൽ
എന്റെ മാതാവ എന്നെ ഗർഭം ധരിച്ചു. എ
ന്നാൽ നീ നീതിയിൽ തിരുമനസ്സായി; നിന്റെ
ജ്ഞാനത്തിന്റെ രഹസ്യങ്ങൾ എന്നെ നീ
അറിയിച്ചു. സൊപ്പായാലെ എന്റെ മെൽ ത
ളിക്കെണമെ, ഞാൻ വെടിപ്പാകപ്പെടും; അതി
നാലെ എന്നെ നീ വെണ്മയാക്കെണമെ, ഉറ
ച്ച മഞ്ഞിനെക്കാൾ ഞാൻ വെണ്മയാകും. നി
ന്റെ സന്തൊഷവും, ആനന്ദവും (കൊണ്ടു)
എന്നെ തൃപ്തിയാക്കെണമെ; ക്ഷീണിക്കപ്പെട്ട
എന്റെ അസ്ഥികൾ സന്തൊഷിക്കും. എന്റെ
പാപങ്ങളിൽനിന്ന നിന്റെ തിരുമുഖത്തെ നീ
തിരിപ്പിച്ചു, എന്റെ അകൃത്യങ്ങളെ ഒക്കയും മാ
ച്ചുകളയെണമെ. ദൈവമെ, വെടിപ്പുള്ള ഹൃദ
യത്തെ എന്നിൽ സൃഷ്ടിക്കെണമെ; സ്ഥിരമുള്ള
റൂഹായെ എന്റെ ഉള്ളിൽ പുതുതാക്കെണമെ.
നിന്റെ തിരുമുമ്പിൽനിന്ന എന്നെ തള്ളിക്കള
യരുതെ; ശുദ്ധമുള്ള നിന്റെ റൂഹായെ എന്നി
ൽനിന്ന എടുക്കയും അരുതെ; നിന്റെ രക്ഷ

ല്യം ആനന്ദവും ഇനിക്ക തിരിപ്പിക്കെണമെ, മഹത്വമുള്ള നിന്റെ റൂഹാ എന്നെ താങ്ങുമാറാകണമെ. അപ്പൊൾ ഞാൻ അതിക്രമക്കാൎക്ക നിന്റെ വഴി പഠിപ്പിക്കും പാപികളും നിന്റെ പക്കൽ തിരിയപ്പെടും. എന്റെ രക്ഷയുടെ ദൈവമായ ദൈവമെ, രക്തത്തിൽനിന്ന എന്നെ രക്ഷിക്കെണമെ. എന്റെ വാ നിന്റെ നീതിയെ സ്തുതിക്കും. കൎത്താവെ, എന്റെ ചുണ്ടുകൾ ഇനിക്ക തുറക്കെണമെ; എന്റെ നാവ നിന്റെ സ്തുതികളെ പാടും. എന്തെന്നാൽ ബലികളിൽ നീ മനസ്സായില്ല ഹൊമബലികളിൽ നീ നിരപ്പാകപ്പെട്ടുമില്ല. ദൈവത്തിന്റെ ബലികൾ ക്ഷീണിക്കപ്പെട്ട ആത്മാവാകുന്നു. ദൈവം നുറുങ്ങിയ ഹൃദയത്തെ നിരസിക്കുന്നില്ല. നിന്റെ ഇഷ്ടത്താലെ സെഹ്യൊനൊട നന്മ ചെയ്യെണമെ; ഒർശലെമിന്റെ മതിലുകളെ പണിയിക്കെണമെ, അപ്പൊൾ നീതിയുടെ ബലികളിലും, ഹൊമബലികളിലും നീ ഇഷ്ടപ്പെടും. അപ്പൊൾ നിന്റെ ബലിപീഠത്തിന്മെൽ അവർ കാളകളെ കരെറും. ദൈവമെ, സ്തുതി നിനക്ക യൊഗ്യമാകുന്നു.

മദബഹായിലെക്ക പ്രവെശിക്കുമ്പൊൾ ചൊല്ലെണ്ടുന്നത.

ദൈവത്തിന്റെ പീഠത്തിങ്കലെക്കും, എന്റെ പൈതൽ പ്രായത്തെ സന്തൊഷിപ്പിക്കുന്ന ദൈവത്തിന്റെ അടുക്കലെക്കും ഞാൻ വരും.

പാസൊറായുടെ മുമ്പിൽ കുമ്പിട്ട ചൊല്ലെണ്ടുന്നത. ദൈവമെ, നിന്റെ ഭവനത്തിൽ ഞാൻ പ്രവെശിച്ച, നിന്റെ സിംഹാസനത്തിൻ മുമ്പാകെ സാഷ്ടാഗം വീണ വന്ദിക്കുന്നു; സ്വൎഗ്ഗസ്ഥനായ രാജാവെ, നിനക്ക വിരൊധമായി ചെയ്തപൊ

യ എന്റെ സകല പാപങ്ങളെയും എന്നൊട ക്ഷമിക്കെണമെ.

സിംഹാസനത്തിന്റെ കൊണുകളിൽ വണങ്ങി ചൊല്ലെണ്ടുന്നത. കൎത്താവെ, ഞങ്ങളുടെ പെരുനാളുകളെ നിന്റെ ബലിപീഠത്തിന്റെ കൊമ്പുകളൊളം കയറുകൾകൊണ്ട കെട്ടെണമെ. എന്റെ ദൈവം നീയാകുന്നു: ഞാൻ നിന്നെ സ്തുതിക്കും. എന്റെ ദൈവം നീയാകുന്നു: ഞാൻ നിനക്ക സ്തൊത്രം ചെയ്യും.

പ്രകാശം നിറഞ്ഞിരിക്കുന്ന യെശുവെ, നിന്റെ പ്രകാശംകൊണ്ട ഞങ്ങൾ പ്രകാശം കാണുന്നു എന്തുകൊണ്ടെന്നാൽ സകല സൃഷ്ടികളെയും പ്രകാശിപ്പിക്കുന്ന സത്യമുള്ള പ്രകാശം നീയാകുന്നു. സ്വൎഗ്ഗസ്ഥനായ പിതാവിന്റെ കതിരായുള്ളൊവെ, നിന്റെ ശൊഭയുള്ള പ്രകാശം കൊണ്ട ഞങ്ങളെ നീ പ്രകാശിപ്പിക്കെണമെ.

പ്രകാശത്തട്ടുകളിൽ വസിക്കുന്നവനായി പരിശുദ്ധനും, നീതിമാനുമായുള്ളൊവെ, ദൊഷകരമായ വികാരങ്ങളെയും, നിന്ദ്യമായ നിരൂപണകളെയും ഞങ്ങളിൽനിന്ന നീ വിരൊധിച്ച, വെടിപ്പുള്ള ഹൃദയത്താലെ നീതിയുടെ ക്രിയകളെ ചെയ്വാൻ ഞങ്ങൾക്ക നീ നല്കെണമെ.

അനുതാപത്തിന്റെ പ്രൊമ്യൊൻ. നാം എല്ലാവരും നമസ്കരിച്ച, കൎത്താവിൽനിന്ന അനുഗ്രഹങ്ങളും, മനൊഗുണവും അപെക്ഷിക്കെണം;

ജനങ്ങൾ. അനുഗ്രഹിക്കുന്നവനായ കൎത്താവെ, ഞങ്ങളുടെ മെൽ നീ അനുഗ്രഹിച്ച ഞങ്ങൾക്ക നീ സഹായം ചെയ്യെണമെ.

പട്ടക്കാരൻ. സ്തുതിയും, സ്തൊത്രവും, പ്രബലത

യ്യം, പൃകഴ്ചയ്യം, മാഞ്ഞുപൊകാത്ത നല്ല ശ്രെഷ്ടതയ്യം നെരമൊക്കയിലും എല്ലാസമയത്തും ഇടവിടാതെ കരെററുവാൻ ഞങ്ങൾ യൊഗ്യമുള്ളവരാകെണമെ.

തന്നെ നൊക്കിവിളിക്കുന്ന പാപികളൊട ഉത്തരമരുളിച്ചെയ്യുന്നവനായ കൃപയുള്ള ഏകപിതാവിന്നും, തൻെറ വാതിലിൽ മുട്ടുന്ന അനുതാപികളെ കൈക്കൊള്ളുന്നവനായ മനസ്സലിവുള്ള ഏക പുത്രന്നും, തന്നൊട അപെക്ഷിക്കുന്ന കുററക്കാരെ നീതീകരിക്കുന്നവനായ ജീവനും, ശുദ്ധവും ഉള്ള ഏക റൂഹായിക്കും സ്തുതി. എന്തകൊണ്ടെന്നാൽ അവന്ന സ്തുതിയ്യം, ബഹുമാനവും, വന്ദനവും ൟ നെരത്തിലും, പെരുനാളുകളും, സമയങ്ങളും, നാഴികകളും കാലങ്ങളുമായ സകലത്തിലും, ഞങ്ങളുടെ ആയുസ്സിൻ ദിവസങ്ങൾ ഒക്കയിലും എന്നന്നെക്കും യൊഗ്യമാകുന്നു.

ജനങ്ങൾ. ആമ്മീൻ.

സെദാ. ബലികളിൽ അല്ല കരുണെകളിൽ തിരുമനസ്സുള്ളവനും, ഹൊമബലികളെക്കാൾ അധികം ആവലാധിപ്പെട്ട മനസ്സിനെ പ്രിയപ്പെടുന്നവനും, കാളകളുടെയ്യം തടിക്കപ്പെട്ട കുഞ്ഞാടുകളുടെയ്യം രക്തത്തെയ്യം, മജ്ജയെയ്യം കാൾ അധികം താഴ്മയുള്ള ആത്മാവിനെ കൈക്കൊള്ളുന്നവനുമായി അനുകൂലമുള്ളവനും, ദയയുള്ളവനും, സൌമ്യനും, മനുഷ്യരെ സ്നെഹിക്കുന്നവനുമായ ദൈവമെ, ൟ സമയത്ത നിൻെറ ഊനമയററ പീഠത്തിന്മെൽ ആത്മാവിന്നടുത്ത ഞങ്ങളുടെ ബലിയെ നീ കൈക്കൊള്ളെണമെ. നിൻെറ ഇഷ്ടത്തിന്ന ചെച്ചയാകുന്ന

ജീവനുള്ളതും, കൈക്കൊള്ളപ്പെട്ടതുമായ ബലിയായി ഞങ്ങളുടെ ആത്മാക്കളെ ഊനമയററ ശുശ്രൂഷയാലെ നിനക്ക നിറുത്തുവാനും, നുറുങ്ങിയ ഹൃദയത്തൊടും, വിനയമുള്ള ആത്മാവൊടും കൂടെ മെലായുള്ള നിൻെറ പീഠത്തിന്മെൽ ഊനമയററവയും ആത്മാവിനാടുത്തവയുമായ ബലികൾ കഴിപ്പാനും ഞങ്ങളെ യൊഗ്യമുള്ളവരാക്കെണമെ. നവമായ മറുരൂപമായി ഞങ്ങൾ മറുരൂപപ്പെട്ട, വിശ്വാസത്തിൻെറ ശൊഭയുള്ള ദീപട്ടികളാലെ ഊനമയററവരും, ജ്ഞാനമുള്ളവരുമായ ആത്മാക്കളൊട കൂടെ നവമായ ലൊകത്തിലെക്ക പുതിയ മനുഷ്യരായി ഞങ്ങൾ യാത്ര തിരിപ്പാനായിട്ട ജയിക്കപ്പെട്ടതും കുററമില്ലാത്തതുമായ ആട നിനക്ക ഞങ്ങൾ ആകുമാറാകെണമെ; നിൻെറ ആലയത്തിൽ ബാവായ്ക്കും, പുത്രനും, ശുദ്ധമുള്ള റൂഹായിക്കും. സ്തുതി എന്ന ചൊല്ലുവാൻ ഞങ്ങൾ എല്ലാവരും യോഗ്യമുള്ളവരാകയും ചെയ്യെണമെ. ഹാശാവബ്ക്കുൽസ്സാൻ ല്ലൽമീൻ.

അപെക്ഷകൾ. കൎത്താവെ, നിൻെറ വാതിലിൽ ഞാൻ മുട്ടി; നിൻെറ ഭണ്ഡാരത്തിൽനിന്ന അനുഗ്രഹങ്ങൾ ഞാൻ ഇരക്കുന്നു. നിൻെറ വഴിയിൽനിന്ന ഏറിയ നാളായി തെററിപ്പൊയ പാപി ഞാനാകുന്നു, എൻെറ പാപങ്ങളെ ഏററു പറഞ്ഞ അവയെ വിട്ടുമാറി നിൻെറ കൃപയിൽ ജീവിപ്പാൻ ഇനിക്ക നീ നല്കെണമെ.

മനസ്സലിവുള്ള കൎത്താവെ, നിൻെറ വാതിലിൽ അല്ലാതെ മററാരുടെ വാതിലിൽ ഞങ്ങൾ

ചെന്ന മുട്ടെണ്ടു. തന്റെ ബഹുമാനത്തിന്ന രാജാക്കന്മാരും വന്ദനം ചെയ്യുന്ന രാജാവെ, നിന്റെ കൃപ നിന്നൊട അപെക്ഷിക്കയില്ലെങ്കിൽ ഞങ്ങളുടെ അതിക്രമങ്ങൾക്ക വെണ്ടി നിന്നൊട അപെക്ഷിപ്പാൻ ഞങ്ങൾക്ക മറ്റാരുള്ളു.

ബാവായ്ക്കും, പുത്രനും, ശുദ്ധമുള്ള റൂഹായ്ക്കും സ്തുതി;

ജനങ്ങൾ. ആദിമുതൽ എന്നന്നെക്കും ആമ്മീൻ

പട്ടക്കാരൻ. ബാവായും, പുത്രനും, ശുദ്ധമുള്ള റൂഹായുമായുള്ളൊവെ, ഞങ്ങളൊട യുദ്ധം ചെയ്യുന്ന തിന്മപെട്ടവനിൽനിന്നും, അവന്റെ സെനകളിൽനിന്നും ഉന്നതമുള്ള കൊട്ടയും, സങ്കെതസ്ഥലവും ഞങ്ങൾക്ക നീ ആയിരിക്കെണമെ. ദുഷ്ടന്മാരിൽനിന്ന നല്ലവരെ വെർപിരിക്കുന്ന സമയത്ത നിന്റെ അനുഗ്രഹങ്ങളുടെ ചിറകിൽ ഞങ്ങളെ മറെച്ചു കൊള്ളെണമെ.

ഞങ്ങളുടെ ശുശ്രൂഷയുടെ ശബ്ദം സ്വൎഗ്ഗ വാതിലുകളെ തുറക്കുന്ന താക്കൊൽ ആയിരിക്കെണമെ. മണ്ണിന്നുള്ളവരുടെ സ്വരം എത്ര ഇമ്പമുള്ളതാകുന്നു; കൎത്താവ വെഗത്തിൽ അവരുടെ യാചനകളെ നല്കും എന്ന റൂബെമാലാകാമാർ തങ്ങളുടെ നിരകളിൽനിന്ന പറയുമാറാകെണമെ.

കൎത്താവെ, ഞങ്ങളുടെ പ്രാൎത്ഥനകളുടെ വാസന എല്ലാ സമത്തും നിനക്ക സൌരഭ്യമായിരിക്കെണമെ; ഞങ്ങളുടെ ധൂപം നിന്റെ സംയൊജിപ്പിന്ന ആകെണമെ. അതിനാലെ നിന്റെ കൃപ നിമിത്തം നിന്റെ സൃഷ്ടിയൊട

നിരപ്പാകപ്പെട്ടുകയും ചെയ്യെണമെ. ഹാശാ വഹ്ബൂൽ സ്ബാൻ ല്ഹ്ലൽമിൻ.

എപ്പീ. പാപികളൊട കരുണ ചെയ്യുന്നവനായുള്ളൊവെ, നിനക്ക വിരൊധമായി ഞാൻ പാപം ചെയ്തു; എന്റെ അപെക്ഷ കൈക്കൊണ്ട എന്റെ അതിക്രമം മൊചിക്കെണമെ. സകലത്തിന്നും ഉടയവനായ കൎത്താവെ, എന്റെ മെൽ കരുണ ചെയ്കയും ചെയ്യെണമെ.

ശുദ്ധമുള്ള ആചാൎയ്യനായ മല്ക്കീസദെക്കിന്റെ കാഴ്ചയെ കൈക്കൊണ്ടവനായ മിശിഹാ, കൎത്താവെ; നിന്റെ ഭൃത്യന്റെ പ്രാൎത്ഥനയെ കൈക്കൊണ്ട,നിന്റെ ഇടവകയുടെ കുററങ്ങളെ ക്ഷമിക്കെണമെ.

ഹൂത്താമ്മാ. കൎത്താവെ, സൌരഭ്യ വാസനെക്കായിട്ട ഞങ്ങളുടെ സകല വിചാരങ്ങളെയും, വചനങ്ങളെയും, പ്രവൃത്തികളെയും നിനക്ക സ്തൊത്രബലികളായി നല്കുന്നതിന ഞങ്ങൾ യൊഗ്യമുള്ളവരാകെണമെ; ബാവായും, പുത്രനും, ശുദ്ധമുള്ള റൂഹായുമായ (ദൈവമെ,) ഞങ്ങളുടെ ആയുസ്സിൻ ദിവസങ്ങൾ എല്ലാം നിന്റെ ദൈവത്വത്തിന്നപ്രസാദിച്ചിരിക്കുന്ന കുററമററതും തികവുള്ളതുമായ ദഹനബലിയായി നിന്റെ സന്നിധിയിൽ ഞങ്ങൾ കാണപ്പെട്ടുമാറാകെണമെ. ഹാശാ വഹ്ബൂൽ സ്ബാൻ ല്ഹ്ലൽമീൻ.

ഇവിടെ പട്ടക്കാരൻ "ദൈവമെ നീ ശുദ്ധമുള്ളവനാകുന്നു." ഇത്യാദി ചൊല്ലുകയും ജനങ്ങൾ അവന്റെ പിന്നാലെ ഏററ ചൊല്ലുകയും വെണം. ദൈവമെ, നീ ശുദ്ധമുള്ളവനാകുന്നു. ബലവാനെ, നീ ശുദ്ധമുള്ളവനാകുന്നു. മരണമില്ലാത്തവനെ, നീ ശുദ്ധമുള്ളവനാ

കുന്നു. ഞങ്ങൾക്കു വെണ്ടി ക്രൂശിക്കപ്പെട്ടവനെ, ഞങ്ങളുടെ മെൽ അനുഗ്രഹം ചെയ്യെണമെ.

ദൈവമെ, നീ ശുദ്ധമുള്ളവനാകുന്നു. ബലവാനെ, നീ ശുദ്ധമുള്ളവനാകുന്നു. മരണമില്ലാത്തവനെ, നീ ശുദ്ധമുള്ളവനാകുന്നു. ഞങ്ങൾക്ക വെണ്ടി ക്രൂശിക്കപ്പെട്ടവനെ, ഞങ്ങളുടെ മെൽ അനുഗ്രഹം ചെയ്യെണമെ.

ദൈവമെ, നീ ശുദ്ധമുള്ളവനാകുന്നു. ബലവാനെ, നീ ശുദ്ധമുള്ളവനാകുന്നു. മരണമില്ലാത്തവനെ, നീ ശുദ്ധമുള്ളവനാകുന്നു. ഞങ്ങൾക്ക വെണ്ടി ക്രൂശിക്കപ്പെട്ടവനെ, ഞങ്ങളുടെ മെൽ അനുഗ്രഹം ചെയ്യെണമെ.

ഞങ്ങളുടെ കൎത്താവെ, ഞങ്ങളുടെ മെൽ നീ അനുഗ്രഹം ചെയ്യെണമെ. ഞങ്ങളുടെ കൎത്താവെ, കൃപ ചെയ്തു ഞങ്ങളുടെ മെൽ അനുഗ്രഹം ചെയ്യെണമെ. ഞങ്ങളുടെ കൎത്താവെ, ഞങ്ങളുടെ നമസ്കാരവും, ശുശ്രൂഷയും കൈക്കൊണ്ടു ഞങ്ങളുടെ മെൽ അനുഗ്രഹം ചെയ്യെണമെ. ദൈവമെ, നിനക്ക സ്തുതി. സൃഷ്ടിക്കുന്നവനെ, നിനക്ക സ്തുതി. പാപികളായ നിന്റെ അടിയാരൊട കൃപ ചെയ്യുന്ന മശിഹാ രാജാവെ, നിനക്ക സ്തുതി. ബാറെക്മാർ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ, നിന്റെ തിരുനാമം ശുദ്ധമാക്കപ്പെടെണമെ. നിന്റെ രാജ്യം വരെണമെ. നിന്റെ തിരുമനസ്സ ആകാശത്തിലെ പൊലെ ഭൂമിയിലും ആകെണമെ; ഞങ്ങളുടെ തിട്ടതിയുടെ അപ്പം ഇന്നും ഞങ്ങൾക്ക തരെണമെ. ഞങ്ങളുടെ കടക്കാരൊട ഞങ്ങൾ ക്ഷമിച്ചതുപൊലെ ഞങ്ങളുടെ കടങ്ങളും, ദൊഷങ്ങളും ഞങ്ങളൊട ക്ഷമി

ക്കെണമെ. ഞങ്ങളെ പരീക്ഷയിലെക്ക പ്ര വെശിപ്പിക്കരുതെ. തിന്മപെട്ടവനിൽനിന്ന ഞങ്ങളെ നീ രക്ഷിക്കെണമെ. എന്തകൊണ്ടെന്നാൽ രാജ്യവും, ശക്തിയും, മഹത്വവും എന്നെക്കും നിനക്കുള്ളതാകുന്നു: ആമ്മീൻ.

കുറുബാനെക്കു മുമ്പിലുള്ള ശുശ്രൂഷയിലെ ഒന്നാം പങ്ക ഇവിടെ അവസാനിച്ചു വീണ്ടും പട്ടക്കാരൻ തന്റെ സ്വഭാവ വസ്ത്രങ്ങളെ (അതായത നിദാന വസ്ത്രങ്ങളെ) മാറിക്കൊണ്ട ചൊല്ലെണ്ടുന്നത. ദൈവമായ കർത്താവെ, ദൊഷകരമായ ക്രിയകളിലെക്ക ഞാൻ ചായുന്നത നിമിത്തം സാത്താൻ എന്നെ ധരിപ്പിച്ചതായ അഴുക്ക വസ്ത്രം എന്നിൽനിന്ന നീ ഉരിഞ്ഞ കളഞ്ഞ, നിന്റെ ബഹുമാനത്തിന്റെ ശുശ്രൂഷെക്കും, ഞങ്ങളുടെ കർത്താവും, ദൈവവുമായുള്ളൊവെ, എന്നെക്കും നിന്റെ ശുദ്ധമുള്ള നാമമഹത്വത്തിന്നും ഉതകുന്നവയായ തെരിഞ്ഞെടുക്കപ്പെട്ട വസ്ത്രങ്ങൾ എന്നെ നീ ധരിപ്പിക്കെണമെ.

കുറുബാനെക്കു മുമ്പിലുള്ള ശുശ്രൂഷയിലെ രണ്ടാം പങ്ക. ദൈവമായ കർത്താവെ, ഞങ്ങളുടെ ഹൃദയങ്ങൾ കഴുകപ്പെട്ടവയും, ദൊഷകരമായ സകല മനസ്സാക്ഷിയിൽനിന്നും വെടിപ്പാകപ്പെട്ടവയുമായി ഉന്നതമുള്ളതും, മെലിന്നടുത്തതുമായ നിന്റെ ശുദ്ധതകളുടെ ശുദ്ധതയിലെക്ക പ്രവെശിക്കുന്നതിന ഞങ്ങൾ യൊഗ്യമുള്ളവരാകുവാനും, നിന്റെ ശുദ്ധമുള്ള പീഠത്തിൻ മുമ്പാകെ ശുദ്ധതയൊടും, വെടിപ്പൊടും കൂടെ നിന്ന; ബാവായും, പുത്രനും, ശുദ്ധമുള്ള റൂഹായുമായ (ദൈവമെ,) ഊമയററവയും, ആത്മാവിന്നടുത്തവയുമായ ബലികൾ സത്യവിശ്വാസത്താ

ലെ നിനക്ക ഞങ്ങൾ കഴിപ്പാനും ഞങ്ങളെ നീ യൊഗ്യമുള്ളവരാക്കെണമെ. ഹാശാവഞ്ഞൽ സ്സാൻല്ലൽമീൻ.

വെള്ളനിലയങ്കിമെൽ റുശ്മാ ചെയ്തു അതിനെ ധരിക്കുമ്പൊൾ ചൊല്ലെണ്ടുന്നത. ദൈവമായ കൎത്താവെ, ശുദ്ധമുള്ള റൂഹായുടെ ശക്തിയാൽ നാശമില്ലാത്ത വസ്ത്രം എന്നെ നീ ധരിപ്പിക്കെണമെ; ബാവായും, പുത്രനും, ശുദ്ധമുള്ള റൂഹായുമായ (ദൈവമെ,) ശുദ്ധമുള്ളവയും, ചൊവ്വുള്ളവയുമായ വ്യാപാരങ്ങളിൽ ഞങ്ങളുടെ ആയുസ്സിൻ ദിവസങ്ങൾ എല്ലാം സത്യവിശ്വാസത്താലെ നടപ്പാൻ ഞങ്ങൾക്ക നീ നൽകുകയും ചെയ്യെണമെ, ഹാശാവഞ്ഞൽസ്സാൻല്ലൽമീൻ.

ഉറാറായിന്മെൽ റുശ്മാ ചെയ്തു അതിനെ ധരിക്കുമ്പൊൾ ചൊല്ലെണ്ടുന്നത. യുദ്ധത്തിൽ ശക്തി (കൊണ്ടു) എന്നെ നീ അരകെട്ടും; ഇനിക്ക വിരൊധമായി എഴുനീല്ക്കുന്നവരെ എന്റെ കീഴിൽ നീ മട്ടുകുത്തിക്കയും ചെയ്യും.

സ്സുനാറാ കെട്ടുമ്പൊൾ ചൊല്ലെണ്ടുന്നത. ശക്തിമാനായുള്ളൊവെ, നിന്റെ അരയിൽ വാളിനെ കെട്ടിക്കൊള്ളെണമെ. നിന്റെ പ്രബലതയും മഹത്വവും ജയിക്കുന്നു.

കയ്യുറ എടുത്ത റുശ്മാ ചെയ്യുമ്പൊൾ ചൊല്ലെണ്ടുന്നത. കൎത്താവെ, നിന്റെ ബഹുമാനത്തിന്റെ ശുശ്രൂഷെക്കും, ബാവായും, പുത്രനും, ശുദ്ധമുള്ള റൂഹായുമായ (ദൈവമെ,) നിന്റെ ശുദ്ധമുള്ള നാമമഹത്വത്തിന്നും ഉതകുന്നവയായ വെടിപ്പുള്ള ആലയങ്ങളായും, തെരിഞ്ഞെടുക്കപ്പെട്ട വസ്ത്രങ്ങളായും ഞങ്ങളെ നീ ആക്കി തീൎത്തുകൊണ്ടു; നീതിയുള്ളതും, നല്ലവയും, വലത്തെതിന്നടുത്ത

വയ്യമായ എല്ലാ പ്രവൃത്തികളിലെക്കും ആയി സ്കുപ്പെട്ടതുമായ ആയുധം എന്റെ അവയവങ്ങൾക്ക നീ നൽകെണമെ. ഹാശാവബ്ക്കുൽ സ്സാൻല്ലൽമീൻ.

ഇടത്തുകൈ മെൽ ധരിച്ചുംകൊണ്ട ചൊല്ലെണ്ടുന്നത. യുദ്ധത്തിന്ന എന്റെ കൈകളെ അവൻ അഭ്യസിപ്പിച്ചു, എന്റെ ഭുജങ്ങളെ പിച്ചള വില്ലുപൊലെ ഉറപ്പിച്ചു.

മററെ കയ്യറ എടുത്ത റൂശ്മാ ചെയ്തു ചൊല്ലെണ്ടുന്നത. കൎത്താവെ, നിന്റെ ബഹുമാനത്തിന്റെ ശുശ്രൂഷെക്കും ഇത്യാദി.

വലത്ത കൈമെൽ ധരിച്ചുംകൊണ്ട ചൊല്ലെണ്ടുന്നത. നിന്റെ വലത്തുകൈ എനിക്ക സഹായിക്കും, നിന്റെ രക്ഷ എന്നെ വളൎത്തുകയും ചെയ്യും.

കപ്പയിന്മെൽ റൂശ്മാ ചെയ്തു അതിനെ ധരിക്കുമ്പൊൾ ചൊല്ലെണ്ടുന്നത. നിന്റെ ആചാൎയ്യന്മാർ നീതിയെയും, നിന്റെ നീതിമാന്മാർ മഹത്വത്തെയും ധരിക്കും; നിന്റെ ദാസനായ ദാവീദിൻ നിമിത്തം നിന്റെ അഭിഷിക്തന്റെ മുഖത്തെ നീ തിരിപ്പിച്ചുകളയരുതെ.

അപ്പം തന്റെ രണ്ടു കൈകൾ കൊണ്ടും എടുത്ത ചൊല്ലെണ്ടുന്നത. കുലെക്ക ആടിനെ പൊലെ അവൻ കൂട്ടികൊണ്ടുപൊകപ്പെട്ടു; രൊമം കത്രിക്കുന്നവന്റെ മുമ്പാകെ പെണ്ണാടിനെ പൊലെ അവൻ മിണ്ടാതെയിരുന്നു. തന്റെ താഴ്മയിൽ വായിനെ അവൻ തുറന്നില്ല. കൎത്താവെ, നിന്റെ ആസനത്തെ പരിശുദ്ധ ഇടമായി നീ ഉറെപ്പിച്ചിരിക്കുന്നു. കൎത്താവെ, നിന്റെ തൃകൈകൊണ്ട അതിനെ സ്ഥിരപ്പെടുത്തെണമെ. കൎത്താവ എന്നന്നെക്കും വാഴും.

അപ്പം പീയാലായിൽ വെച്ച ചൊല്ലെണ്ടുന്നത. സ്വൎഗ്ഗസ്ഥനായ പിതാവിന്റെ ആദ്യജാതനായുള്ളൊവെ, ബലഹീനനും, പാപിയുമായി നിന്റെ ഭൃത്യനായ എന്റെ കൈകളിൽനിന്ന ൟ കടിഞ്ഞൂലിനെ നീ കൈക്കൊള്ളെണമെ.

വീഞ്ഞ കാസായിൽ ഒഴിക്കുമ്പൊൾ ചൊല്ലെണ്ടുന്നത. നമ്മുടെ കൎത്താവ ൟശൊമിശിഹാ ഒർശലെമിൽ വെച്ച രണ്ടു കള്ളന്മാരുടെ ഇടയിൽ മരത്തിന്മെൽ തൂക്കപ്പെട്ടു; ചവളംകൊണ്ടു തന്റെ വിലാവിൽ കുത്തി; സൎവ്വലൊകത്തിന്നും പാപമൊചനമായി തന്നിൽനിന്ന രക്തവും, വെള്ളവും ഒഴുകി; കണ്ടു എന്നയവൻ സാക്ഷിച്ചു. അവന്റെ സാക്ഷ്യം സത്യമുള്ളതാകുന്നു എന്ന ഞങ്ങൾ അറിയുന്നു. എന്റെ മെലുള്ള അവന്റെ സകല ഉപകാരങ്ങൾക്കും വെണ്ടി ഞാൻ കൎത്താവിന്ന എന്ത പകരം നൽകും; ഞാൻ രക്ഷയുടെ കാസായെ കൈക്കൊണ്ട കൎത്താവിന്റെ നാമത്തിൽ വിളിക്കും; അവന്റെ സകല ജനത്തിന്റെയും മുമ്പാകെ വെച്ച എന്റെ നെൎച്ചകളെ കൎത്താവിന്ന പകരം ചെയ്കയും ചെയ്യും.

വെള്ളം ഒഴിക്കുമ്പൊൾ ചൊല്ലെണ്ടുന്നത. ദൈവമായ കൎത്താവെ, നിന്റെ ദൈവത്വം ഞങ്ങളുടെ മനുഷ്യത്വത്തിൽ ഐക്യതപ്പെട്ടതുപൊലെ ൟ വീഞ്ഞയൊടു കൂടെ ൟ വെള്ളത്തെയും നീ യൊജിപ്പിക്കെണമെ.

പിന്നെ പട്ടക്കാരൻ അവയുടെ മൂടികകൾ കൊണ്ടു രഹസ്യങ്ങളെ മൂടിയതിന്റെ ശെഷം പീഠത്തിൻ മുമ്പാകെ മുട്ടുകുത്തി തനിക്കു വെണ്ടി തന്നെ ചെയ്യെണ്ടുന്ന പ്രാൎത്ഥന. മനുഷ്യരുടെ അന്യായങ്ങളെ ക്ഷമിക്കുന്നവനും, പാപി

യുടെ മരണത്തിൽ ഇഷ്ടമില്ലാത്തവനുമായി സൎവ്വാധികാരിയായ ദൈവമായ കൎത്താവെ, ഞാൻ എന്റെ ഹൃദയത്തിന്റെ കൈകളെ കൎത്താവായ നിന്റെ അടുക്കലെക്ക നീട്ടി, എന്റെ സകല അമാൎഗ്ഗങ്ങളുടെയും മൊചനം നിന്നിൽ നിന്ന ഞാൻ ഇരക്കുന്നു. ഞാൻ യൊഗ്യതയുള്ളവനല്ല എങ്കിലും നിന്നൊട അപെക്ഷിക്കുന്നു. പ്രതിയൊഗിയായവന്റെ സകല ക്രിയകളിൽനിന്നും എന്റെ ബൊധത്തെയും, നിന്ദ്യമായുള്ളവയിൽ നൊക്കാതിരിപ്പാൻ എന്റെ കണ്ണുകളെയും, വ്യൎത്ഥകാൎയ്യങ്ങളെ കെൾക്കാതിരിപ്പാൻ എന്റെ ചെവികളെയും, മലിനതപ്പെട്ട വെലകളിൽനിന്ന എന്റെ കൈകളെയും, ഞാൻ മുഴുവനും നിങ്കൽ ആയിരുന്ന നിന്റെ ദൈവീക രഹസ്യങ്ങളുടെ ദാനം നിന്നിൽനിന്ന എനിക്ക ലഭിക്കപ്പെടുവാനായിട്ട നിന്നിൽ അവ ഇളകപ്പെടുവാൻ എന്റെ ഇന്ദ്രിയങ്ങളെയും നീ കാത്തുകൊള്ളെണമെ.

പിന്നെ കയ്യിടമെൽ കരെറിനിന്ന രഹസ്യങ്ങളുടെ മൂടികളെ തുറന്ന പീയാലായുടെ മൂടിക. വലത്തു ഭാഗത്തും കാസായുടെത ഇടത്തു ഭാഗത്തും വെച്ച ചൊല്ലെണ്ടുന്നത. കൎത്താവ വാണു അവൻ പ്രബലത ധരിച്ചിരിക്കുന്നു; കൎത്താവ ശക്തി ധരിച്ചിരിക്കുന്നു; അവൻ ബലംപെട്ടിരിക്കുന്നു. അതിളകാതവണ്ണം ഭൂലൊകത്തെ അവൻ സ്ഥിരപ്പെടുത്തി. നിന്റെ സിംഹാസനം മുമ്പിനാലെ സ്ഥാപിക്കപ്പെട്ടിരിക്കുന്നു നീ അനാദിയായുള്ളവനാകുന്നു. കൎത്താവെ, നദികൾ ഉയൎത്തപ്പെട്ടു; നദികൾ തങ്ങളുടെ ശബ്ദത്തെ ഉയൎത്തി; നദികൾ വെടിപ്പാലെ ഉയൎത്തപ്പെട്ടിരിക്കുന്നു. ഏറിയ വെള്ളങ്ങളുടെ

ഇരച്ചിൽ മൂലം സമുദ്രത്തിന്റെ ഒളങ്ങൾ ബലംപെട്ടവയാകുന്നു; കൎത്താവ ഉന്നതങ്ങളിൽ സ്തുതിക്കപ്പെട്ടവനാകുന്നു. നിന്റെ സാക്ഷ്യങ്ങൾ മഹാ വിശ്വാസമുള്ളവയാകുന്നു. കൎത്താവെ, വിശുദ്ധത നിന്റെ ഭവനത്തിന്ന എന്നെക്കും യൊഗ്യമാകുന്നു.

സൎവ്വലൊകത്തിന്റെയും നീതികരണത്തിന്നും, വീണ്ടെടുപ്പിന്നുമായിട്ട കൈക്കൊള്ളപ്പെട്ട കാഴ്ചയായി തന്റെ പിതാവിന്ന തന്നെത്തന്നെ അൎപ്പിച്ചവനായ വെടിപ്പുള്ളവനും, കുററമില്ലാത്തവനുമായ ആട്ടിൻ കുട്ടിയായുള്ളൊവെ, നിനക്ക ചെൎച്ചയുള്ളതും, ഞങ്ങളുടെ ദൈവമായ മിശിഹാ എന്നെക്കും ഞങ്ങൾക്ക വെണ്ടി ഉണ്ടായ നിന്റെ ബലിയിൽ സദൃശപ്പെടുന്നതുമായ ജീവനുള്ള ബലിയായി ഞങ്ങളുടെ ശരീരങ്ങളെ നിനക്ക അൎപ്പിപ്പാൻ ഞങ്ങളെ നീ യൊഗ്യമുള്ളവരാക്കെണമെ.

അതിന്റെ ശെഷം പട്ടക്കാരൻ തന്റെ കൈകളെ കുരിശിന്റെ ഭാഷയിൽ ഇടത്ത കൈക്ക മെലായി വലത്ത കൈ നീട്ടി വലത്ത കയ്യിൽ പീയാലായും ഇടത്ത കയ്യിൽ കാസായും പിടിച്ചുംകൊണ്ട പ്രാൎത്ഥിച്ച ചൊല്ലെണ്ടുന്നത. ഞങ്ങളുടെ കൎത്താവും, ദൈവവും, രക്ഷിതാവുമായ ഈശൊമിശിഹായുടെയും, ഞങ്ങൾക്ക വെണ്ടി ഉണ്ടായ രക്ഷക്കടുത്ത തന്റെ സകല വ്യാപാരത്തിന്റെയും ഒൎമ്മയെ ഞങ്ങൾ ധ്യാനിക്കുന്നു (അതായത) ദൈവദൂതന്റെ വചനിപ്പിനെയും, മഹത്വമുള്ള ഉൽപാദനത്തെയും, ജഡപ്രകാരമുള്ള അവതാരത്തെയും, യൊൎദ്ദാനിലെ മാമൊദീസായെയും, നാല്പത ദിവസത്തെ നൊൻപിനെയും, രക്ഷക്കടുത്ത കഷ്ടാനുഭവത്തെയും,

കരിശിലെക്കുള്ള കരെററത്തെയും, ജീവൻ നൽകുന്ന മരണത്തെയും, ബഹുമാനമുള്ള കബറടക്കത്തെയും, മഹത്വമുള്ള ഉയിൎത്തെഴുനീല്പിനെയും, സ്വൎഗ്ഗത്തിലെക്കുള്ള കരെററത്തെയും, ഞങ്ങളുടെ പക്കലെയുള്ള തന്റെ കൎത്തൃസംബന്ധമായ കല്പന പൊലെ പിതാവായ ദൈവത്തിന്റെ വലത്തഭാഗത്തുള്ള ഇരിപ്പിനെയും ഞങ്ങൾ ഓൎക്കുന്നു. സ്തൌമെൻ കാലൊസ കുറിയെലൈസ്സൊൻ.

പിന്നെ രഹസ്യങ്ങളെ താഴെ ഇറക്കി കിഴക്ക ഭാഗത്ത കാസായെയും പടിഞ്ഞാറു ഭാഗത്ത പീയാലായെയും വെച്ച ശൊശെപ്പാകൊണ്ടു മൂടി ചൊല്ലെണ്ടുന്നത. മഹത്വമുള്ളവന്റെ പ്രസന്നതിയിൽനിന്ന ആകാശങ്ങൾ മൂടപ്പെട്ടു; അവന്റെ മഹത്വം ഭൂമി മുഴുവനും നിറയപ്പെടുകയും ചെയ്തു.

പ്രൊമ്യൊൻ. നാം എല്ലാവരും നമസ്കരിച്ച, കൎത്താവിൽനിന്ന അനുഗ്രഹങ്ങളും മനൊഗുണവും അപെക്ഷിക്കണം. അനുഗ്രഹിക്കുന്നവനായ കൎത്താവെ, ഞങ്ങളുടെ മെൽ നീ അനുഗ്രഹിച്ച ഞങ്ങൾക്ക സഹായം ചെയ്യെണമെ. സ്തുതിയും, സ്തൊത്രവും, പ്രബലതയും, പുകഴ്ചയും, മാഞ്ഞുപൊകാത്ത നല്ല ശ്രെഷ്ഠതയും നെരമൊക്കയിലും എല്ലാ സമയത്തും ഇടവിടാതെ കരെററുവാൻ ഞങ്ങൾ യൊഗ്യമുള്ളവരാകെണമെ.

പാതിവ്രത്യമുള്ള മടിയിൽനിന്ന മുളെച്ചതായ അപെക്ഷപെട്ട ഫലവും, തന്റെ ഇമ്പമുള്ള ശബ്ദംകൊണ്ടു മരിച്ചവരെ ആശ്വസിപ്പിച്ച, ആനന്ദ മഹത്വത്തിൽ തന്നൊടുകൂടെ ജീവനുള്ളവനും, ജീവിപ്പിക്കുന്നവനും ആയവ

ന്നസ്തുതിയും,ബഹുമാനവും,വന്ദനവും ഇത്യാദി.

സെദ്രാ. മറിയാമ്മിൽനിന്ന മുളെച്ച കരെറിയ വനായി, തന്റെ വിശെഷവാസനയുടെ ധൂപംകൊണ്ട ഭൂമിമുഴുവനും നിറയപ്പെട്ടുകയും, സ്തുതിക്കപ്പെടത്തക്ക തന്റെ ഉപദെശംകൊണ്ട പുറജാതികൾക്കുള്ള ദുൎമ്മണത്തെ എല്ലാ ഭാഗങ്ങളിൽനിന്നും അകററികളകയും ചെയ്യുവനായി ലൊകങ്ങളെ സൃഷ്ടിച്ചവനും, സൃഷ്ടികളെ പരിപാലനം ചെയ്യുന്നവനായുള്ളൊവെ, നിന്നെ ഞങ്ങൾ വന്ദിക്കയും സ്തുതിക്കയും പുകഴ്ത്തുകയും ചെയ്യുന്നു. മക്കുൎസന്ബ്ബായിൽ വെച്ച ശുദ്ധമുള്ള ധൂപവൎഗ്ഗത്തെ നിനക്കണെച്ച, ഇസ്രായെലിന്റെ ജനത്തിൽനിന്ന വസന്തയെ വിരൊധിച്ച ആചാൎയ്യനായ അഹരൊന്റെ സദൃശത്തിൽ നിന്റെ തിരുമുമ്പാകെ ഞങ്ങൾ ൟ സുഗന്ധത്തെ അണെക്കുന്നു. ദൈവമായ കൎത്താവെ, നിന്നൊട ഞങ്ങൾ അപെക്ഷിക്കുന്നു. ഞങ്ങളുടെ പാപങ്ങളും അകൃത്യങ്ങളും നിമിത്തം ഞങ്ങളുടെ ബലഹീനതനിനക്ക അണെക്കുന്നതായ ൟ പരിമണങ്ങളുടെ ധൂപത്തെ നീ കൈക്കൊള്ളെണമെ. സ്തുതിയും, ബഹുമാനവും, വന്ദനവും നിനക്കും നിന്റെ പിതാവിന്നും, ശുദ്ധമുള്ള നിന്റെ റൂഹായ്ക്കും ഞങ്ങൾ കരെററും. ഹാശാവബ്ക്കുൽ സാൻല്ലൽമീൻ.

ബെ

ശുദ്ധമുള്ളതും, സ്തുതിക്കപ്പെട്ടതുമായ ത്രിത്വത്തിന്റെ സ്തുതിക്കും, ബഹുമാനത്തിന്നുമായിട്ട ശക്തിക്ഷയപ്പെട്ടവയും, ദൊഷമുള്ളവയുമായ എന്റെ കൈകളിൽനിന്ന സുഗന്ധങ്ങൾ വെക്കപ്പെടുന്നു.

അതിന്റെ ശെഷം സിംഹാസനത്തിന്റെ നടുവില്ലും വടക്ക ഭാഗത്തും തെക്ക ഭാഗത്തും താഴെ വരുന്ന പ്രകാരം ചൊല്ലിയും കൊണ്ട കുമ്പിടണം. ഒന്നാമത സിംഹാസനത്തിന്റെ മദ്ധ്യെ കരുണയുള്ള പിതാവിന്ന വന്ദനം; കരുണെയുള്ള പിതാവിന്ന വന്ദനം; കരുണെയുള്ള പിതാവിന്ന വന്ദനം.

വടക്ക ഭാഗത്ത. അനുഗ്രഹമുള്ള പുത്രന്ന വന്ദനം; അനുഗ്രഹമുള്ള പുത്രന്ന വന്ദനം; അനുഗ്രഹമുള്ള പുത്രന്ന വന്ദനം.

തെക്ക ഭാഗത്ത. ജീവനും, ശുദ്ധവും ഉള്ള റൂഹാക്ക വന്ദനം; ജീവനും, ശുദ്ധവും ഉള്ള റൂഹാക്ക വന്ദനം; ജീവനും, ശുദ്ധവും ഉള്ള റൂഹാക്ക വന്ദനം.

കുമ്പിടമെൽ കരെറിനിന്നുംകൊണ്ട ചൊല്ലെണ്ടുന്നത. നീതിമാന്മാരായുള്ളൊരെ, കർത്താവിനെ നിങ്ങൾ സ്തുതിപ്പിൻ; സുഗന്ധങ്ങളുടെ ധൂപത്തൊടും കൂടെ.

സകല ജാതികളുമായുള്ളൊരെ, അവനെ നിങ്ങൾ സ്തുതിപ്പിൻ; സുഗന്ധങ്ങളുടെ ധൂപത്തൊടും കൂടെ.

ബാവാക്കും, പുത്രനും, ശുദ്ധമുള്ള റൂഹാക്കും സ്തുതി; സുഗന്ധങ്ങളുടെ ധൂപത്തൊടും കൂടെ.

ആദിമുതൽ എന്നന്നെക്കും ആമ്മീൻ; ധൂപത്തൊടും കൂടെ.

എത്രാ. കർത്താവെ, നിന്റെ കരുണയാൽ നിന്റെ ദാസന്മാരുടെ ധൂപത്തെ നീ കൈക്കൊള്ളെണമെ; നിന്റെ പട്ടക്കാരുടെ സുഗന്ധത്തിൽ നീ നിരപ്പാകപ്പെടെണമെ. തന്റെ പിതാവിനൊടും, ജീവനും, ശുദ്ധവുമുള്ള റൂഹാ

യൊടും കൂടെ വന്ദിക്കപ്പെട്ട സ്തുതിക്കപ്പെടുന്ന പുത്രനാം മിശിഹാ നിന്നെ വന്ദിക്കുന്നവരുടെ ശുശ്രൂഷയിൽ നീ അനുകൂലമായിരിക്കയും ചെയ്യെണമെ. ഹാശാവഹ്ക്ക്ൽസ്സ്വാൻല്ലൽമീൻ.

ഞങ്ങളുടെ കൎത്താവും, ദൈവവുമായുള്ളൊവെ, നിന്റെ ജനത്തിൽനിന്ന കൊപത്തെ നീ മായിക്കെണമെ; നിന്റെ ഇടവകയുടെ ആടുകളൊട കരുണയുണ്ടാകെണമെ. നിന്റെ സൊത്വവും, സമാധാനവും ലൊകത്തിന്റെ നാലുഭാഗങ്ങളിലും എന്നെക്കും വസിക്കുമാറാകെണമെ.

ഇവിടെ പട്ടക്കാരൻ വിശ്വാസപ്രമാണം ചൊല്ലെണം.

പിതാവായി സൎവ്വശക്തനായി ആകാശത്തിന്റെയും, ഭൂമിയുടെയും, കാണപ്പെടുന്നവയും, ഇത്യാദി.

എക്ബാ. മറിയാമ്മിൽനിന്ന ശരീരം എടുക്കപ്പെട്ട, യൊഹന്നാനാൽ മാമൊദീസാ മുഴുകിയവനായ ഞങ്ങളുടെ കൎത്താവ ഈശൊ മശിഹാ, ഞങ്ങളുടെ മെൽ നീ അനുഗ്രഹം ചെയ്യെണമെ,

പട്ടക്കാരനും, ശുശ്രൂഷക്കാരനും, ജനങ്ങളും കൂടെ പൊതുവിൽ ചൊല്ലെണ്ടുന്നത. സ്വൎഗ്ഗസ്ഥനായ പിതാവിന്റെ ഏക പുത്രനും, വചനവും, രാജാവുമായ കൎത്താവെ, നിന്നെ ഞാൻ പുകഴ്ത്തും. സ്വഭാവത്തിൽ മരണമില്ലാത്തവനായി സകല മനുഷ്യരുടെയും ജീവനും, രക്ഷെക്കുംവെണ്ടി തന്റെ കൃപയാൽ വന്ന, ശുദ്ധവും, വെടിപ്പും, മഹത്വവും ഉള്ളവളായ ദൈവത്തെ പ്രസവിച്ച കന്യകമറിയാമ്മിൽനിന്ന ശരീരമെടുത്ത, പകൎച്ചകൂടാതെ മനുഷ്യപുത്രനായി നമുക്കവെണ്ടി

കുരിശിൽ തറെക്കപ്പെട്ട, തന്റെ മരണത്താൽ നമ്മുടെ മരണത്തെ ചവിട്ടികൊന്നവനായി ശുദ്ധവും,മഹത്വവുമുള്ള ത്രീത്വത്തിൽ ഒരുവനും, തന്റെ പിതാവിനൊടും, ജീവനും ശുദ്ധവുമുള്ള റൂഹായൊടും കൂടെ ഒന്നുപൊലെ വന്ദിക്കപ്പെട്ട സ്തുതിക്കപ്പെടുന്നവനുമായ ഞങ്ങൾക്കുള്ള മിശിഹാ തമ്പുരാനെ, ഞങ്ങൾ എല്ലാവരുടെ മെലും കരുണ ചെയ്യെണമെ.

ഇവിടെ പട്ടക്കാരൻ "ദൈവമെ, നീ ശുദ്ധമുള്ളവനാകുന്നു" ഇത്യാദി ചൊല്ലുകയും ജനങ്ങൾ അവന്റെ പിന്നാലെ ഏററുചൊല്ലുകയും ചെയ്യെണം. ദൈവമെ, നീ ശുദ്ധമുള്ളവനാകുന്നു. ബലവാനെ, നീ ശുദ്ധമുള്ളവനാകുന്നു. മരണമില്ലാത്തവനെ, നീ ശുദ്ധമുള്ളവനാകുന്നു. ഞങ്ങൾക്ക വേണ്ടി തുക്കപ്പെട്ടവനെ, ഞങ്ങളുടെ മെൽ അനുഗ്രഹം ചെയ്യെണമെ. ദൈവമെ, നീ ശുദ്ധമുള്ളവനാകുന്നു. ബലവാനെ, നീ ശുദ്ധമുള്ളവനാകുന്നു. മരണമില്ലാത്തവനെ, നീ ശുദ്ധമുള്ളവനാകുന്നു. ഞങ്ങൾക്ക വെണ്ടി തുക്കപ്പെട്ടവനെ ഞങ്ങളുടെ മെൽ അനുഗ്രഹം ചെയ്യെണമെ.

ദൈവമെ, നീ ശുദ്ധമുള്ളവനാകുന്നു. ബലവാനെ, നീ ശുദ്ധമുള്ളവനാകുന്നു. മരണമില്ലാത്തവനെ, നീ ശുദ്ധമുള്ളവനാകുന്നു. ഞങ്ങൾക്ക വെണ്ടി തുക്കപ്പെട്ടവനെ, ഞങ്ങളുടെ മെൽ അനുഗ്രഹം ചെയ്യെണമെ.

ഞങ്ങളുടെ കൎത്താവെ, ഞങ്ങളുടെ മെൽ നീ അനുഗ്രഹം ചെയ്യെണമെ. ഞങ്ങളുടെ കൎത്താവെ, കൃപ ചെയ്തു ഞങ്ങളുടെ മെൽ അനുഗ്രഹം ചെയ്യെണമെ. ഞങ്ങളുടെ കൎത്താവെ, ഞങ്ങളുടെ നമസ്കാരവും ശുശ്രൂഷയും കൈക്കൊ

ണ്ട ഞങ്ങളുടെ മെൽ അനുഗ്രഹം ചെയ്യുന്ന മെ. ദൈവമെ, നിനക്ക സ്തുതി. സൃഷ്ടിക്കുന്ന വനെ, നിനക്ക സ്തുതി. പാപികളായ നിന്റെ അടിയാരൊട കൃപചെയ്യുന്ന മിശിഹാ രാജാവെ, നിനക്ക സ്തുതി. ബാറെക്മാർ. കുറിയെലൈസ്സൊൻ. കുറിയെലൈസ്സൊൻ. കുറിയെലൈസ്സൊൻ.

ശ്ലീഹാ വായിക്കുന്നതിനു മുമ്പിലുള്ള പ്രാൎത്ഥന. ദൈവമായ കൎത്താവെ, ഒരം സമയത്ത നിന്റെ തിരുമുമ്പാകെ (ചെയ്യപ്പെടുന്ന) ഞങ്ങളുടെ പ്രാൎത്ഥനകളെയും, അപെക്ഷകളെയും നീ കൈക്കൊള്ളെണമെ. ഞങ്ങളുടെ കൎത്താവും, ദൈവവുമായുള്ളവെ, നിന്റെയും, ദൈവീകത്തിന്നടുത്തവരായ നിന്റെ ശ്ലീഹന്മാരുടെയും, നിന്റെ ശുദ്ധമുള്ള സഭയുടെ ശില്പാശാരിയും, പണിക്കാരനുമായ പൌലൊസിന്റെയും കല്പനകളെ വെടിപ്പൊടും, ശുദ്ധതയൊടും കൂടെ എന്നെക്കും കാത്തുകൊൾവാൻ ഞങ്ങളെ നീ യൊഗ്യമുള്ളവരാക്കെണമെ.

ശുശ്രൂഷക്കാരൻ. നിങ്ങളൊട ഞങ്ങൾ അറിയിച്ചതിൽനിന്നൊഴികെ ഒരുവൻ വന്ന നിങ്ങളൊട അറിയിക്കുമെങ്കിൽ അവൻ സ്വൎഗ്ഗത്തിൽ ഒരു ദൂതനായിരുന്നാലും സഭയിൽനിന്ന ശപിക്കപ്പെട്ടവനാകും എന്ന ഭാഗ്യവാനായ പൌലൊസ ശ്ലീഹാ പറയുന്നതിനെ ഞാൻ കെട്ടു. എന്നാൽ കണ്ടാലും, എല്ലാഭാഗങ്ങളിൽ നിന്നും പലതരമായ പഠിതങ്ങൾ പുറപ്പെട്ടതുകൊണ്ട ദൈവത്തിന്റെ പഠിതത്തിൽ തുടങ്ങി അവസാനിക്കുന്നവൻ ഭാഗ്യവാൻ.

ഇവിടെ ശുശ്രൂഷക്കാരൻ പടിഞ്ഞാറൊട്ടു തിരിഞ്ഞുനിന്ന പറ

യെണ്ടുന്നത ശ്ലീഹാ (ഇന്നാർ) (ഇന്നാരുടെ പെര) എഴുതിയ ലെഖനം.

ജനങ്ങൾ. ശ്ലീഹെന്മാരുടെ ഉടയവന്ന സ്തുതി.

ഇവിടെ* ശുശ്രൂഷക്കാരൻ, ശബ്ബാകളുടെയും; പെരുനാളുകളുടെയും ദിവസങ്ങളിൽ വായനെക്കായിട്ടു ശട്ടത്തിൽ ക്രമപ്പെടുത്തിയിരിക്കുന്ന പ്രകാരമുള്ള ലെഖനം വായിക്കണം.

ഏവൻഗെലിയൊൻ വായിക്കുന്നതിനു മുമ്പിലുള്ള പ്രാൎത്ഥന.

ദൈവമായ കൎത്താവെ, ദൈവീകമായ നിൻെറ വചനങ്ങളുടെ അറിവു ഞങ്ങൾക്കു നീ നല്കെണമെ. നിൻെറ ശുദ്ധമുള്ള ഏവൻഗെല്യൊൻെറ തിരിച്ചറിവിനെയും, ദൈവീകത്തിന്നടുത്തവയായായ നിൻെറ ദാനങ്ങളുടെ ധന ത്തെയും, നിൻെറ ശുദ്ധമുള്ളറൂഹായുടെ നൽവരങ്ങളെയും (കൊണ്ടു) ഞങ്ങളെ പൂൎണ്ണമാക്കെണമെ. നിൻെറ കല്പനകളെ സന്തൊഷത്താലെ ഞങ്ങൾ പ്രമാണിച്ചു, നിൻെറ ഇഷ്ടം തികവായി നിവൃത്തിപ്പാനും, നിന്നിൽനിന്നുള്ള വാഴ്വുകൾക്കും, അനുഗ്രഹങ്ങൾക്കും ഞങ്ങൾ യൊഗ്യമുള്ളവരാകുവാനും ഞങ്ങൾക്കു നീ തരികയും ചെയ്യെണമെ. ഹാശാവബ്ബൽസ്സാൻ ല്ലൽമിൻ.

ശുശ്രൂഷക്കാരൻ. ഹാലെലൂയ്യാ. ഉഹാലെലൂയ്യാ ഉഹാലെലൂയ്യാ. സ്തുതിയുടെ പൂജകൾ തനിക്കു നിങ്ങൾ പൂജിപ്പിൻ, കാഴ്ചകളെ എടുത്തു കൎത്താവിൻെറ മണ്ഡപങ്ങളിൽ പ്രവെശിച്ചു, അവൻെറ ശുദ്ധമുള്ള മദബാ മുമ്പിൽ കൎത്താവിനെ നിങ്ങൾ വന്ദിപ്പീൻ ഹാലെലൂയ്യാ.

കൎത്താവെ നീ വാഴ്ത്തപ്പെടെണമെ. അടക്കത്തൊടും, ഭയത്തൊടും, വണക്കത്തൊടും നാം ചെവികൊടുത്തു, നമ്മുടെ മുമ്പാകെ വായിക്കപ്പെടുന്ന

തായ നമ്മുടെ കൎത്താവ ഈശൊമ്ശിഹായുടെ ശുദ്ധമുള്ള ഏവൻഗെല്ല്യൊനിലുള്ള, ദൈവത്തിന്റെ ജീവനുള്ള വചനങ്ങളുടെ അറിയിപ്പിനെ നാം കെൾക്കണം.

പട്ടക്കാരൻ. നിങ്ങൾ എല്ലാവൎക്കും സമാധാനം (ഉണ്ടായിരിക്കട്ടെ.)

ജനങ്ങൾ. ദൈവമായ കൎത്താവ നിന്റെ ആത്മാവൊട കൂടെ ഞങ്ങളെയും യൊഗ്യമാക്കുമാറാകട്ടെ.

പട്ടക്കാരൻ. ലൊകത്തിന്ന ജീവനെയും രക്ഷയെയും അറിയിക്കുന്നവനായ മത്തായിശ്ലീഹാ (എഴുതിയതായി) ജീവൻ നൽകുന്ന പ്രസംഗമായ നമ്മുടെ കൎത്താവ ഈശൊമ്ശിഹായുടെ ശുദ്ധമുള്ള ഏവൻഗെല്ല്യൊൻ.

ജനങ്ങൾ. വന്നവനും, വരുവാനിരിക്കുന്നവനുമായവൻ വാഴ്ത്തപ്പെട്ടവനാകുന്നു; അവനെ അയച്ചവന്ന സ്തുതി. അവന്റെ അനുഗ്രഹങ്ങൾ ഞങ്ങൾ എല്ലാവരുടെ മെലും എന്നെക്കും (വസിക്കുമാറാകെണമെ.)

പട്ടക്കാരൻ. ശുദ്ധമുള്ള കന്യക മറിയാമ്മിൽനിന്ന മാംസം എടുക്കപ്പെട്ട ദൈവമായി ജീവന്റെ വചനമായി നമ്മുടെ കൎത്താവും, ദൈവവും, രക്ഷിതാവുമായ ഈശൊമ്ശിഹായുടെ നടപടിയുടെ കാലങ്ങളിൽ ഇപ്രകാരം സംഭവിച്ചു.

ജനങ്ങൾ. ഞങ്ങൾ വിശ്വസിച്ച കൊണ്ടാടുന്നു.

ഇവിടെ പട്ടക്കാരൻ, ശബ്ബാകളുടെയും, പെരുനാളുകളുടെയും ദിവസങ്ങളിൽ വായനെക്കായിട്ട കാനൊനിൽ ക്രമപ്പെടുത്തിയിരിക്കുന്ന പ്രകാരം ഉള്ള ഏവൻഗെല്ല്യൊൻ വായിക്കെണം.

വായനയുടെ അവസാനത്തിൽ പട്ടക്കാരൻ പറയെണ്ടുന്നത. നിങ്ങൾ എല്ലാവൎക്കും സമാധാനം (ഉണ്ടായിരിക്കട്ടെ.)

എവൻഗെല്യോൻ വായിച്ച ശെഷം ഉള്ള പ്രാൎത്ഥന. ഞങ്ങളുടെ പക്കലുള്ള തന്റെ ജീവൻനല്കുന്ന വചനങ്ങൾക്ക വെണ്ടി ഞങ്ങളുടെ കൎത്താവ ൟശൊമിശിഹായ്ക്കും, ഞങ്ങളുടെ രക്ഷക്കായിട്ട അവനെ അയെച്ച പിതാവിന്നും, ഞങ്ങളെ ജീവിപ്പിക്കുന്നവനായി ജീവനും, ശുദ്ധവുമുള്ള റൂഹായ്ക്കും സ്തുതികളും, സ്തൊത്രങ്ങളും, വാഴ്വുകളും (ഉണ്ടായിരിക്കട്ടെ.)

ജനങ്ങൾ. പുറജാതികളുടെ ഇടയിൽ നിന്റെ സുവിശെഷം അറിയിച്ചവരായ നിബ്യന്മാരെയും, ശ്ലീഹന്മാരെയും, ജയിച്ച കിരീടം ലഭിച്ചവരായ നീതിമാന്മാരെയും, പുണ്യവാന്മാരെയും, കഷ്ടതകളും ഞെരുക്കങ്ങളും സഹിച്ചവരായ സഹദെന്മാരെയും, മൌദ്യാനന്മാരെയും, ദൈവത്തെ പ്രസവിച്ച മറിയാമ്മിനെയും, സകല പരിശുദ്ധന്മാരെയും, വിശ്വാസികളായ മരിച്ചവരെയും ഞങ്ങൾ ഓൎക്കുന്നു. കൎത്താവെ, അവരുടെ പിന്നാടിയിൽ നടപ്പാൻ ഞങ്ങളെ യൊഗ്യമുള്ളവരാക്കെണമെ. സ്തൌമെൻ കാലൊസ കുറിയെലൈസ്സൊൻ.

പ്രൊമ്യോൻ. നാം എല്ലാവരും നമസ്കരിച്ച, കൎത്താവിൽനിന്ന അനുഗ്രഹങ്ങളും മനൊഗുണവും അപെക്ഷിക്കണം.

ജനങ്ങൾ. അനുഗ്രഹിക്കുന്നവനായ കൎത്താവെ, ഞങ്ങളുടെ മെൽ അനുഗ്രഹിച്ച. ഞങ്ങൾക്ക നീ സഹായം ചെയ്യെണമെ.

പട്ടക്കാരൻ. സ്തുതിയും, സ്തൊത്രവും, പ്രബല

തയ്യം, പുകഴ്ചയും, മാഞ്ഞുപൊകാത്ത നല്ല ശ്രെഷ്ഠതയും നെരമൊക്കയിലും എല്ലാ സമയത്തും ഇടവിടാതെ കരെററുവാൻ ഞങ്ങൾ യൊഗ്യമുള്ളവരാകെണമെ.

കടങ്ങളെ പൊറുക്കുന്നവനും, പാപങ്ങളെ മൊചിക്കുന്നവനും, അശുദ്ധിയുള്ളവരെ ശുദ്ധീകരിക്കുന്നവനും, അനുതാപികളെ കൈക്കൊള്ളുന്നവനും, പാപികളുടെ മനസ്സുതിരിവിൽ ഇഷ്ടമുള്ളവനും, അകൃത്യം ചെയ്യുപൊയവരുടെ രക്ഷെക്ക ആഗ്രഹമുള്ളവനും, വിളിപ്പീൻ ഞാൻ ഉത്തരം പറയുമെന്നും, മുട്ടുവീൻ ഞാൻ തുറക്കുമെന്നും, എന്റെ കൈ നിങ്ങൾക്ക നീട്ടിത്തന്ന നിങ്ങളുടെ പാപങ്ങളെയും, അകൃത്യങ്ങളെയും ക്ഷമിക്കുമെന്നും അരുളിച്ചെയ്യുവനുമായവന്ന സ്തുതിയും, ബഹുമാനവും, വന്ദനവും ദൈവികത്തിന്നടുത്ത ഒരം സ്തൊത്രബലി പൂൎണ്ണമാക്കപ്പെടുന്ന ഒരം നെരത്തിലും, പെരുനാളുകളും, സമയങ്ങളും, നാഴികകളും, കാലങ്ങളുമായ സകലത്തിലും, ഞങ്ങളുടെ ആയുസ്സിൻ ദിവസങ്ങൾ ഒക്കയിലും യൊഗ്യമായിരിക്കുന്നു. ഹാശാവബ്ബെൽസ്സാൻല്ലൽമീൻ.

ശുശ്രൂഷക്കാരൻ. കൎത്താവെ നീ വാഴ്ത്തെണമെ. അനുഗ്രഹിക്കുന്നവനായ കൎത്താവിന്റെ മുമ്പാകെയും, പൊറുക്കുന്നതായ തന്റെ മദബഹായുടെ മുമ്പാകെയും, ശുദ്ധമുള്ളവയും, ദൈവീകത്തിന്നടുത്തവയും, സ്വൎഗ്ഗസംബന്ധമുള്ളവയുമായ ഒരം രഹസ്യങ്ങളുടെ മുമ്പാകെയും, ഭയങ്കരമുള്ളതും, ശുദ്ധമുള്ളതുമായ ഒരം കുൎബാനയുടെ മുമ്പാകെയും ബഹുമാനമുള്ള പട്ടക്കാരന്റെ കൈകളാൽ സുഗന്ധങ്ങൾ വെക്കപ്പെടുന്നു.

നാം എല്ലാവരും നമസ്കരിച്ചു, കൎത്താവിൽനിന്ന അനുഗ്രഹങ്ങളും, മനൊഗുണവും അപെക്ഷിക്കെണം.

ജനങ്ങൾ. അനുഗ്രഹിക്കുന്നവനായ കൎത്താവെ, ഞങ്ങളുടെ മെൽ അനുഗ്രഹിച്ചു ഞങ്ങൾക്കു സഹായം ചെയ്യെണമെ.

പട്ടക്കാരൻ. അപ്പൊഴൊ പുണ്യമാക്കുന്നവനും, വെടിപ്പാക്കുന്നവനും, ക്ഷമിക്കുന്നവനും, ഞങ്ങളുടെ ദൊഷങ്ങളെ ഓക്കാതെ മാച്ചു ഇല്ലായ്മ ചെയ്യുന്നവനുമായി ദൈവമായ കൎത്താവെ, നിന്റെ സ്നെഹമുള്ള അനുഗ്രഹങ്ങളാൽ, ഏറിയവയും, സംഖ്യയില്ലാതവണ്ണം പെരുപ്പമുള്ളവയുമായ എന്റെ പാപങ്ങളെയും, വിശ്വാസമുള്ള, നിന്റെ, സകല ജനത്തിന്റെയും പാപങ്ങളെയും നീ മാച്ചു, ഉത്തമനായുള്ളൊവെ, ദയ ചെയ്തു ഞങ്ങളുടെ മെൽ അനുഗ്രഹം ചെയ്യെണമെ. ദൈവമായ കൎത്താവെ, നിന്റെ കൃപയാൽ എന്നെ നീ ഒൎത്തുകൊള്ളെണമെ; അതിനാൽ തന്നെ ഞങ്ങളുടെ പിതാക്കന്മാരെയും, സഹൊദരന്മാരെയും, പ്രഭുക്കന്മാരെയും, മല്പാന്മാരെയും, ശുദ്ധവും മഹത്വവും ഉള്ളതായ നിന്റെ സഭയുടെ പ്രജകളായ സകല വിശ്വാസികളെയും നീ ഒൎത്തുകൊള്ളെണമെ. ദൈവമായ കൎത്താവെ, ഞങ്ങളുടെ ആത്മാവുകളെയും, അരൂപികളെയും, ശരീരങ്ങളെയും നീ അനുകൂലമാക്കെണമെ; അനുഗ്രഹങ്ങളും, മനൊഗുണവുമാകുന്ന മഞ്ഞ ഞങ്ങളുടെ അസ്ഥികളിന്മെൽ നീ പൊഴിക്കെണമെ, മഹത്വത്തിന്റെ ഉടയവനായി ഞങ്ങളുടെ കൎത്താവായ കൎത്താവായി ഞങ്ങളുടെ രാജാവായിരിക്കു

ന്ന മിശിഹാ, നീതികരണവും, പുണ്ണ്യമാക്കുന്ന വനും, ഞങ്ങൾക്ക നീ ആയിരിക്കെണമെ. കൎത്താവെ, ഞങ്ങളൊടു നീ ഉത്തരം അരുളി ചെയ്യെണമെ; ഞങ്ങളുടെ തുണെക്ക നീ എഴുന്നെള്ളി, ഞങ്ങളുടെ സഹായത്തിന്ന വരെണമെ; ഞങ്ങളെ രക്ഷിക്കെണമെ; ഞങ്ങളുടെ പ്രാൎത്ഥനകളെയും, അപെക്ഷകളെയും കൈക്കൊണ്ടു, ദൈവമെ, നിന്റെ കൃപയാൽ കഠിനമായ സകല ശിക്ഷകളെയും, കൊപത്തിന്റെ വടികളെയും ഞങ്ങളിൽനിന്ന കടത്തി മാച്ചു; കൎത്താവെ, നിന്റെ അനുഗ്രഹങ്ങളാൽ വിരൊധിച്ചു നീക്കിക്കളയെണമെ; സമാധാനമുള്ള മനുഷ്യൎക്ക ഉണ്ടാകുന്നതായ നല്ല അവസാനത്തിന്ന ഞങ്ങളെ എല്ലാവരെയും യൊഗ്യമുള്ളവരാക്കെണമെ; നിനക്ക സ്നെഹമുള്ളതും, ഇമ്പമുള്ളതും, നിന്റെ ദൈവത്വത്തിന്ന അഴകുള്ളതുമായ ക്രിസ്ത്യാനിക്കടുത്ത പൂൎണ്ണത ഞങ്ങൾക്ക നീ നല്കി, നല്ല അവസാനത്തിന്ന ഞങ്ങളെ എല്ലാവരെയും യൊഗ്യമുള്ളവരാക്കെണമെ, സ്തുതിയും സ്തൊത്രവും നിനക്ക ഞങ്ങൾ കരെറുന്നു. ഹാശാവബ്ക്കുൽസ്സാൻല്ലുൽമീൻ.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. ശക്തിമാനും, യൊദ്ധാവും, ബലവാനും, മഹത്വമുള്ളവനുമായ ദൈവമായ കൎത്താവെ നീ എഴുന്നീററ ഞങ്ങൾക്ക സഹായിച്ചു, തിന്മപെട്ടവനിൽനിന്നും, അവന്റെ സെനകളിൽനിന്നും നിന്റെ ബലംകൊണ്ടും, ഉന്നതമുള്ള ഭുജംകൊണ്ടും ഞങ്ങളെ നീ വീണ്ടുകൊള്ളെണമെ. കൎത്താവെ, നീ, നിന്റെ കൃപയാലും ഏറിയ അനുഗ്രഹങ്ങളാലും ശുദ്ധമുള്ള ക

ന്ന്യക മറിയാമ്മിൽനിന്ന മാംസം പൂണ്ട, നിൻെറ മനുഷ്യസ്നെഹത്താൽ ഞങ്ങൾക്ക വെണ്ടി ശരീരം ധരിച്ചു. ഞങ്ങളുടെ കൎത്താവായ കൎത്താവെ, നിൻെറ സന്നിധാനത്തിൽനിന്നും നിൻെറ ശ്രെഷ്ഠത്വത്തെ ആഘൊഷിക്കുന്ന ആകാശത്തിലുള്ള സിംഹാസനത്തിൽനിന്നും, നിൻെറ രഥത്തിൽ കീഴ്പട്ടപ്പെട്ടവയായ നന്നാലു മുഖങ്ങളുള്ള മൃഗങ്ങളിൽനിന്നും, നിൻെറ ദൈവത്വത്തെ സ്തുതിക്കുന്നവരായ മാലാകമാരുടെയും, പ്രധാനമാലാകമാരുടെയും കൂട്ടങ്ങളിൽനിന്നും, നിൻെറ ഉഗ്രതയെ വാഴ്ത്തുകയും, പുകഴ്ത്തുകയും, ശ്രെഷ്ഠതപ്പെടുത്തുകയും ചെയ്യുന്നവരായ ക്രൊബെന്മാരുടെ നിരകളിൽനിന്നും, നിൻെറ ശുദ്ധതയിൽ ദൈവമായ കൎത്താവ പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ എന്ന ശബ്ദം ഉയൎത്തി അട്ടഹാസിച്ച പറയുന്നവരായ ആറാറുചിറകുള്ള സ്രാപ്പെന്മാരിൽനിന്നും, നിൻെറ പിതാവിൻെറ സാരാംശത്വത്തൊടുകൂടെ നിൻെറ ഭയങ്കരത്തെ അവർ നിന്ന ശുശ്രൂഷിക്കുന്നവരായ സകല സൈന്യങ്ങളിൽനിന്നും, ക്രമങ്ങളിൽനിന്നും, പന്തികളിൽനിന്നും ഞങ്ങളെ നീ തള്ളിക്കളയരുതെ. നിൻെറ രാജ്യത്തിലെക്ക ഞങ്ങൾ അതിൽ കൂടെ ഓടുവാനായിട്ട ജീവൻെറയും, രക്ഷയുടെയും വഴി ഞങ്ങൾക്ക നീ കാണിച്ചു തരെണമെ; കൎത്താവെ, നിൻെറ കൃപെക്കായിട്ട സ്തൊത്രം ചെയ്വാനും, നിൻെറ ദയയൊട അപെക്ഷിച്ച പ്രാൎത്ഥിപ്പാനും ഞങ്ങൾക്ക നീ നല്കെണമെ. മാറാൻ ൟശൊമിശിഹാ, ഞങ്ങളുടെ മെൽ നീ അനുഗ്രഹം ചെയ്യെണമെ;

മാറാൻ ഈശോമശിഹാ, ഞങ്ങൾക്ക നീ സഹായിക്കെണമെ; മാറാൻ ഈശോമശിഹാ, നിന്റെ കരുണയുള്ള കണ്ണുകൊണ്ട ഞങ്ങളിൽ സൂക്ഷിക്കെണമെ; മാറാൻ ഈശോമിശിഹാ, ഞങ്ങളുടെ ശത്രുക്കളിൽനിന്ന ഞങ്ങളെ നീ രക്ഷിക്കെണമെ; മാറാൻ ഈശോമശിഹാ നിന്റെ സ്ലീബായുടെ ചിറകിനു കീഴ ഞങ്ങളെ മറെച്ചുകൊള്ളെണമെ, മാറാൻ ഈശോമശിഹാ, ആകൽകറുസായുടെ സകല കൌശലങ്ങളിൽനിന്നും ഞങ്ങളെ വീണ്ടുകൊള്ളെണമെ; മാറാൻ ഈശോമിശിഹാ, പാപത്തിന്റെ വീഴ്ചയിൽനിന്ന ഞങ്ങളെ നീ എഴുനീല്പിക്കെണമെ; മാറാൻ ഈശോമിശിഹാ, അനൎത്ഥങ്ങളുടെ കുഴിയിൽനിന്നും ചെളിയിൽനിന്നും ഞങ്ങളെ നീ കരെറെറണമെ; മാറാൻ ഈശോമിശിഹാ, ദൊഷമുള്ള സകല വിചാരങ്ങളിൽനിന്നും ഞങ്ങളെ നീ വിടുവിക്കെണമെ; മാറാൻ ഈശോമിശിഹാ മ്ലെച്ഛതയിൽനിന്നും,ദൈവദൂഷണത്തിൽനിന്നും ഞങ്ങളെ നീ രക്ഷിക്കെണമെ; മാറാൻ ഈശോമിശിഹാ, ദൊഷതകളുടെ കറകളിൽനിന്നും, അഴുക്കുകളിൽനിന്നും ഞങ്ങളെ നീ കഴുകെണമെ; മാറാൻ ഈശോമിശിഹാ, ദുഷ്ടതകളിൽനിന്നും, മലിനതകളിൽനിന്നും ഞങ്ങളെ നീ തുടെക്കെണമെ; മാറാൻഈശോമിശിഹാ, നിന്റെ നന്മകളും വാഴ്വുകളും കൊണ്ട ഞങ്ങളെ തൃപ്തിപ്പെടുത്തെണമെ; മാറാൻ ഈശോമിശിഹാ, അനുഗ്രഹങ്ങളും, മനൊഗുണവും നിറെയപ്പെട്ടിരിക്കുന്ന നിന്റെ ഭണ്ഡാരത്തിൽനിന്ന ഞങ്ങളെ നീ ധനവാന്മാരാക്കെണമെ; മാറാൻ ഈ

ശൊമിശിഹാ, സന്തൊഷങ്ങൾ പൂൎണ്ണതപ്പെട്ടി രിക്കുന്ന നിന്റെ മണവറയിൽ ഞങ്ങളെ നീ ആനന്ദിപ്പിക്കെണമെ ; മാറാൻ ൰ഈ൰ശൊമിശി ഹാ, നിന്റെ രാജ്യത്തിന്റെ മക്കളായ തൊഴ മ്മക്കാരൊടും, വിരുന്ന വിളിക്കപ്പെട്ടവരൊടും കൂടെ ഞങ്ങളെ നീ സന്തൊഷിപ്പിക്കെണമെ; മാറാൻ ൰ഈ൰ശൊമിശിഹാ, നിനക്ക ഇഷ്ടന്മാ രായ നീതിമാന്മാരൊടും, പുണ്ണ്യവാന്മാരൊടും കൂ ടെ ഞങ്ങളെയും നീ ക്ഷണിക്കെണമെ : മാറാ ൻ൰ഈ൰ശൊമിശിഹാ, നിന്റെ വലത്തെതിന്റെ മക്കളായ ആട്ടിൻ കുട്ടികളൊടു കൂടെ ഞങ്ങളെ യും നീ ക്രമപ്പെടുത്തെണമെ ; മാറാൻ ൰ഈ൰ ശൊമിശിഹാ, നിന്റെ ശ്രേഷ്ടത ഉദിക്കുന്ന ദിവസത്തിൽ തെരിഞ്ഞെടുക്കപ്പെട്ടവരൊടും, പരിശുദ്ധന്മാരൊടും കൂടെ ഞങ്ങളെയും നീ ശൊഭിപ്പിക്കെണമെ ; മാറാൻ ൰ഈ൰ശൊമിശി ഹാ നിന്റെ വലത്തു ഭാഗത്തിൽ ആത്മാവി നാടുത്ത ആ വിരുന്നിൽ ഞങ്ങളെയും നീ ഇരു ത്തെണമെ ; സ്തുതിയും, സ്തൊത്രവും നിനക്കും നിന്റെ പിതാവിന്നും, ശുദ്ധമുള്ള നിന്റെ റൂ ഹാ്യ്ക്കും ഞങ്ങൾ കരെററും. ഹാശാവബ്ബൽസ്സാ ൻ ല്ലൽമീൻ.

ജനങ്ങൾ, ആമ്മീൻ.

നിന്റെ ആത്മാവൊടും കൂടെ, കൎത്താവ നി ന്റെ ശുശ്രൂഷ കൈക്കൊണ്ടു, നിന്റെ പ്രാ ൎത്ഥനകളാൽ ഞങ്ങൾക്ക താൻ സഹായിക്കും.

പട്ടക്കാരൻ. കടങ്ങളുടെ പുണ്ണ്യവും, പാപ ങ്ങളുടെ മൊചനവും എന്നന്നെക്കും രണ്ടു ലൊകങ്ങളിലും ദൈവത്തിൽനിന്ന നാം കൈ ക്കൊള്ളണം.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. ബലഹീനന്മാരും, പാപികളുമായ അടിയാരായ ഞങ്ങൾ ഉത്തരമായിട്ട പറയും. ശുദ്ധമുള്ള പിതാവ പരിശുദ്ധമുള്ളവനാകുന്നു.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. ശുദ്ധമുള്ള പുത്രൻ പരിശുദ്ധമുള്ളവനാകുന്നു.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ എന്നന്നെക്കും രണ്ടു ലൊകങ്ങളിലും ശുദ്ധമുള്ള സഭയുടെ സന്തതികളുടെ മെൽ കരുണ തൊന്നി, അനുഗ്രഹം ചെയ്തുകൊണ്ട പാപികളെ ശുദ്ധീകരിക്കുന്നവനായ ജീവനും ശുദ്ധവുമുള്ള റൂഹാ പരിശുദ്ധമുള്ളവനാകുന്നു.

ജനങ്ങൾ. ആമ്മീൻ.

ശുശ്രൂഷക്കാരൻ. ബാറെക്മാർ. ബൊധജ്ഞാനം അട്ടഹാസിക്കുന്നു; നാം എല്ലാവരും ഭംഗിയൊടുനിന്ന, ബഹുമാനമുള്ള പട്ടക്കാരന്റെ നമസ്കാരത്തിൽ ഉത്തരമായിട്ട ചൊല്ലെണം.

പട്ടക്കാരൻ. പിതാവായി സൎവ്വശക്തനായി,

ജനങ്ങൾ. ആകാശത്തിന്റെയും, ഭൂമിയുടെയും, കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ സകലത്തിന്റെയും സൃഷ്ടിതാവായ സത്യമുള്ള ഏകദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു. ദൈവത്തിന്റെ ഏകപുത്രനും, സൎവ്വലൊകങ്ങൾക്കും മുമ്പിൽ ബാവായിൽനിന്ന ജനിക്കപ്പെട്ടവനും, പ്രകാശത്തിൽ നിന്നുള്ള പ്രകാശവും, സത്യദൈവത്തിൽനിന്നുള്ള സത്യദൈവവും, ജനിക്കപ്പെട്ടവനും, സൃഷ്ടിയല്ലാത്തവനും, തന്റെ കയ്യാൽ സകലവും നിൎമ്മിക്കപ്പെട്ട പിതാവിനൊടു സാരാംശത്തിൽ

സമത്വമുള്ളവനും, മനുഷ്യരായ നമുക്കും, നമ്മുടെ രക്ഷെക്കും വെണ്ടി ആകാശത്തിൽനിന്ന ഇറങ്ങി, ശുദ്ധമുള്ള റൂഹായിൽനിന്നും, ദൈവത്തെ പ്രസവിച്ച കന്യക മറിയാമ്മിൽനിന്നും ശരീരമെടുത്ത മനുഷ്യപുത്രനായി, പൊന്ത്യൊസ പീലാത്തൊസിന്റെ ദിവസങ്ങളിൽ നമുക്കുവെണ്ടി കുരിശിൽ തറെക്കപ്പെട്ട, കഷ്ടം അനുഭവിച്ച മരിച്ച അടക്കപ്പെട്ട, താൻ തിരുമനസ്സായപ്രകാരം മൂന്നാം ദിവസം ഉയത്തെഴുനിറ്റ, സ്വർഗ്ഗത്തിലെക്ക കരേറി തന്റെ പിതാവിന്റെ വലത്ത ഭാഗത്ത ഇരുന്നവനും, തന്റെ രാജ്യഭാരത്തിന്ന അവസാനമില്ലാത്തവനും, ജീവനൊടിരിക്കുന്നവരെയും മരിച്ചവരെയും വിധിപ്പാൻ തന്റെ വലിയ മഹത്വത്തൊടെ ഇനി വരുവാനിരിക്കുന്നവനുമായ ഈശൊമശിഹാ ആയ ഏക കർത്താവിലും ഞങ്ങൾ വിശ്വസിക്കുന്നു. സകലത്തിന്നും ഉടയവനും ജീവിപ്പിക്കുന്നവനും, ബാവായിൽനിന്ന പുറപ്പെട്ട, ബാവായൊടും പുത്രനൊടുംകൂടെ വന്ദിക്കപ്പെടുന്നവനും സ്തുതിക്കപ്പെടുന്നവനും, നിബ്യന്മാരെക്കൊണ്ടും, ശ്ലീഹന്മാരെക്കൊണ്ടും പറയിച്ചവനുമായ ജീവനും, ശുദ്ധവുമുള്ള ഏകറൂഹായിലും, കാതൊലിക്കായ്ക്കും, ശ്ലീഹായ്ക്കും അടുത്തഏക സഭയിലും ഞങ്ങൾ വിശ്വസിക്കുന്നു. ദൊഷപൊറുതിക്ക മാമൊദീസാ ഒന്നു മാത്രമെയുള്ളു എന്ന ഞങ്ങൾ സമ്മതിച്ച, മരിച്ചവരുടെ ഉയത്തെഴുനീല്പിനും, വരുവാനിരിക്കുന്ന ലൊകത്തിൽ പുതിയ ജീവനും ഞങ്ങൾ നൊക്കിപ്പാക്കുന്നു. ആമ്മീൻ ബാറെക്മാർ സ്സൈരൗമെൻ കാലൊസ കുറിയെലൈസ്സൊൻ.

പട്ടക്കാരൻ തന്റെ കൈവിരലുകളെ കഴുകിയും കൊണ്ട ചൊല്ലെണ്ടുന്നത. ദൈവമായ കൎത്താവെ, എന്റെ ആത്മാവിനെ കറപിടിപ്പിക്കുന്നതായ ചെളിയെ നീ കഴുകികളയെണമെ; ശുദ്ധമുള്ളതും ശുദ്ധീകരിക്കപ്പെട്ടതുമായ നിന്റെ ശുദ്ധതകളുടെ ശുദ്ധതയിലെക്ക വെടിപ്പൊടും, ശുദ്ധതയൊടും കൂടെ പ്രവെശിക്കുന്നതിനും, ഞങ്ങളുടെ കൎത്താവും, ദൈവവുമായുള്ളൊവെ, എന്നെക്കും നിന്റെ ദൈവത്വത്തിന്ന പ്രസാദിച്ചിരിക്കുന്നതും, മഹത്വമുള്ളതായ നിന്റെ ബലിയിൽ സദൃശപ്പെടുന്നതുമായ ജീവനുള്ള ബലിനിൎമ്മലമനസ്സാക്ഷിയൊടെ നിനക്ക അൎപ്പിക്കെണ്ടുന്നതിനായിട്ട, വന്ദിക്കപ്പെട്ടവയും, ദൈവീകത്തിന്നടുത്തവയുമായ നിന്റെ രഹസ്യങ്ങളിൽ കുറവും കൂടാതെ സ്പൎശിപ്പാനും ഞാൻ യൊഗ്യമുള്ളവനാകുവാനായിട്ട ജീവന്റെ തളിപ്പുകൊണ്ട എന്നെ നീ ശുദ്ധം ചെയ്കയും ചെയ്യെണമെ.

ഇവിടെ പട്ടക്കാരൻ പടിഞ്ഞാറൊട്ട തിരിഞ്ഞ ജനങ്ങളുടെ മുമ്പാകെ തന്നെ വണങ്ങി ചൊല്ലെണ്ടുന്നത. എന്റെ സഹൊദരന്മാരും, പ്രധാനികളുമെ, എന്റെ ശുശ്രൂഷ കൈക്കൊള്ളപ്പെടുവാനായിട്ട ഇനിക്ക വെണ്ടി നിങ്ങൾ പ്രാൎത്ഥിപ്പിൻ.

പട്ടക്കാരൻ പാസൊറായുടെ മുമ്പിൽ മുട്ടുകുത്തിക്കൊണ്ട രഹസ്യമായി ചെയ്യെണ്ടുന്ന പ്രാൎത്ഥന. ശുദ്ധവും മഹത്വമുള്ള ത്രിത്വമെ എന്റെ മെൽ അനുഗ്രഹം ചെയ്യെണമെ; ശുദ്ധവും മഹത്വവുള്ള ത്രിത്വമെ, എന്റെ പാപത്തെക്കുറിച്ച കരുണയുണ്ടാകെണമെ; ശുദ്ധവും, മഹത്വവുമുള്ള ത്രിത്വമെ, ശകതിക്ഷയപ്പെട്ടവയും, ദൊഷമുള്ളവയുമായ എ

ന്റെ കൈകളിൽനിന്ന ഈ കാഴ്ചയെ നീ കൈക്കൊള്ളെണമെ; ദൈവമെ, ഈ സമയത്ത, നിന്റെ ദാസനായി പാപിയായ എന്റെ പാപങ്ങളെ നീ മൊചിച്ച പൊറുക്കെണമെ; എല്ലാ സമയത്തും നിന്നെ നൊക്കി വിളിക്കുന്നതായ എന്റെ ബലഹീനതെക്ക സഹായിക്കെണമെ; ദൈവമെ, നിന്റെ കൃപയാൽ ആൎക്ക വെണ്ടി ഞങ്ങൾ പ്രാൎത്ഥിക്കുന്നുവൊ ആയവരുടെ പാപങ്ങളെയും നീ ക്ഷമിച്ച പൊറുക്കെണമെ,

പട്ടക്കാരൻ കസ്സിടമെൽ കരെറിനിന്ന ശുദ്ധമുള്ള കുറുബാന ഇവിടെ ആരംഭിക്കുന്നു. ഒന്നാമത കൈകസ്സൂരി കൊടുക്കുന്നതിനു മുമ്പിലുള്ള പ്രാൎത്ഥന. സകലത്തിന്നും ദൈവവും, ഉടയവനുമായുള്ളൊവെ, അയൊഗ്യന്മാരായ ഞങ്ങളെ വഞ്ചനയില്ലാത്തവരും, സ്നെഹബന്ധനത്തിൽ ഒന്നിക്കപ്പെട്ടവരുമായി, ശുദ്ധമുള്ളതും, ദൈവികത്തിന്നടുത്തതുമായ ചുംബനംകൊണ്ട തമ്മിൽ തമ്മിൽ സൊത്വം കൊടുപ്പാൻ ഈ ൟശ്ലക്ക യൊഗ്യമുള്ളവരാക്കെണമെ. സ്തുതിയും, സ്തൊത്രവും നിനക്കും, നിന്റെ ഏക പുത്രന്നും, ഒക്കയിൽ പരിശുദ്ധനും, ഉത്തമനും, വന്ദിക്കപ്പെട്ടവനും, ജീവനെ നൽകുന്നവനും, സാരാംശത്തിൽ നിനക്ക സമത്വമുള്ളവനുമായ നിന്റെ റൂഹായിക്കും ഞങ്ങൾ കരെറവും, ഹാശാവബ്കുൽ സ്ബാൻല്ആൽമീൻ.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾ എല്ലാവൎക്കും സമാധാനം (ഉണ്ടായിരിക്കട്ടെ)

ജനങ്ങൾ. നിന്റെ ആത്മാവൊടും കൂടെ (ഉണ്ടായിരിക്കട്ടെ)

ശുശ്രൂഷക്കാരൻ. കൎത്താവെ, നീ വാഴ്ത്തെണമെ. നമ്മുടെ ദൈവമായ കൎത്താവിന്റെ സ്നേഹത്താൽ ശുദ്ധമുള്ളതും, ദൈവീകത്തിന്നടുത്തതുമായ ചുംബനംകൊണ്ട നാം എല്ലാവരും തമ്മിൽ തമ്മിൽ, അണെയപ്പെട്ടവൎക്ക സൊതൃം കൊടുക്കെണം;

ജനങ്ങൾ. കൃപയുള്ള കൎത്താവെ, ലഭിക്കപ്പെട്ടതായ ൟ വിശുദ്ധ സമാധാനത്തിന്റെ ശെഷം ഞങ്ങളുടെ കൎത്താവും ദൈവവുമായുള്ള നിന്റെ തിരുമുമ്പാകെ ഞങ്ങളുടെ തലകളെ വണങ്ങുന്നു.

പട്ടക്കാരൻ. ഉന്നതങ്ങളിൽ വസിക്കുന്നവനും താഴയുള്ളവരിൽ സൂക്ഷിക്കുന്നവനുമായി, കൃപയുള്ളവനായ കൎത്താവ താൻ മാത്രമാകുന്നവനായുള്ളൊവെ, നിന്റെ തിരുമുമ്പാകെ തങ്ങളുടെ കഴുത്തുകളെ വണക്കിയിരിക്കുന്നവൎക്ക അനുഗ്രഹങ്ങൾ നീ അയെച്ച, നിന്റെ ഏകപുത്രന്റെ കൃപ നിമിത്തം അവരെ വാഴ്ത്തെണമെ. സ്തുതിയും ബഹുമാനവും, ആധിപത്യവും അവനൊട കൂടെയും, ഒക്കയിൽ പരിശുദ്ധനും, ഉത്തമനും, വന്ദിക്കപ്പെട്ടവനും, ജീവനെ നല്കുന്നവനും, സാരാംശത്തിൽ നിനക്ക സമത്വമുള്ളവനുമായ നിന്റെ റൂഹായൊട കൂടെയും നിനക്ക യൊഗ്യമായിരിക്കുന്നു. ഹാശാ വബ്ക്കുൽസാൻ ല്ലൊൽമീൻ.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. തന്റെ മഹാ മനുഷ്യസ്നെഹം നിമിത്തം വഴിതെറ്റിപ്പൊയ ആടിനെ തിരികെ വരുത്തുന്നതിനായിട്ട തന്റെ പുത്രനെ ലൊകത്തിലെക്ക അയച്ചവനായി, പിതാവായ ദൈ

വമെ, രക്തം കൂടാത്ത ബെലിയാകുന്ന ൟ ഞ ങ്ങളുടെ ശുശ്രൂഷയെ നീ നിരസിച്ചുകളയരു തെ; എന്തെന്നാൽ ഞങ്ങൾ ആശ്രയിച്ചിരിക്കു ന്നത നിന്റെ കൃപയിന്മെൽ അല്ലാതെ ഞങ്ങളു ടെ സ്വയനീതിയിൽ അല്ല; ഞങ്ങളുടെ രക്ഷെ ക്കായിട്ട വ്യാപരിക്കപ്പെട്ട ൟ രഹസ്യം ഞങ്ങ ളുടെ പാപമൊചനത്തിന്നും, നിന്റെയും നി ന്റെ ഏകപുത്രന്റെയും, ഒക്കയിൽ പരിശു ദ്ധനും ഉത്തമനും, വന്ദിക്കപ്പെട്ടവനും, ജീവ നെ നല്കുന്നവനും, സാരാംശത്തിൽ നിനക്ക സമത്വമുള്ളവനുമായ നിന്റെ റൂഹായുടെയും കൃപ ലഭിക്കപ്പെടുന്നതിന്നുമല്ലാതെ ന്യായവി സ്താരത്തിന്ന ഞങ്ങൾക്ക ആകുമാറാകരുതെ. ഹാശാവഷ്ക്കൽ സ്സാൻഌൽമീൻ.

ജനങ്ങൾ. ആമ്മീൻ.

ശുശ്രൂഷക്കാരൻ. കൎത്താവെ, നീ വാഴ്ത്തെണമെ. എന്റെ സഹൊദരന്മാരെ, നാം എല്ലാവരും, ഭംഗിയൊടും, ഭയത്തൊടും, വണക്കത്തൊടും, വെടിപ്പൊടും, ശുദ്ധതയൊടും, സ്നെഹത്തൊടും, അറിവിൽ സത്യ വിശ്വാസത്തൊടും, ദൈവഭ യത്തൊടും നിന്ന, നമ്മുടെ മുമ്പാകെ വെക്ക പ്പെട്ടിരിക്കുന്ന ഭയങ്കരമുള്ളതും, ശുദ്ധമുള്ളതുമാ യ ൟ കുമ്പാനയിൽ സൂക്ഷിക്കെണം; സ കലത്തിനും ഉടയവനായ പിതാവായ ദൈവ ത്തിന്ന ജീവനുള്ള ബലിയെ, കൃപയും, സമാ ധാനവും, സ്തൊത്രവുമാകുന്ന ബലിയെ, ബ ഹുമാനമുള്ള പട്ടക്കാരൻ തന്റെ കൈകളാൽ നാം എല്ലാവൎക്കും വെണ്ടി നിരപ്പാലെയും, സ മാധാനത്താലെയും അൎപ്പിക്കുന്നു.

പട്ടക്കാരൻ രഹസ്യങ്ങളുടെ മൂടി വിരിയായ ശൊശെപ്പായെ എടുത്തുംകൊണ്ട ചൊല്ലെണ്ടുന്നത. ഇസ്രായെലിന്റെ പന്ത്രണ്ട ഗൊത്രങ്ങൾക്ക ജലനദിയായി ഒഴുകിയെന്ന ആ തീക്കൽപാറ നീയാകുന്നു; പണിക്കാർ നിരസിച്ചതായി, ശൊധന ചെയ്യപ്പെട്ടതും, വിലയെറിയതുമായ ആ തീക്കൽപാറയും നീയാകുന്നു.

പട്ടക്കാരൻ പടിഞ്ഞാറൊട്ടുതിരിഞ്ഞ, കുരിശിന്റെ സത്ത്വശത്തിൽ റുശ്മാ ചെയ്തുകൊണ്ട ജനങ്ങളെ അനുഗ്രഹിച്ച പറയെണ്ടുന്നത.

എന്നാൽ പിതാവായ ദൈവത്തിന്റെ സ്നെഹവും, എകപുത്രന്റെ കൃപയും, ശുദ്ധമുള്ള റൂഹായുടെ സംബന്ധവും സഹവാസവും എന്റെ സഹൊദരന്മാരെ, നിങ്ങൾ എല്ലാവരൊടുംകൂടെ എന്നെക്കും (ഉണ്ടായിരിക്കട്ടെ.)

ജനങ്ങൾ. നിന്റെ ആത്മാവൊടും കൂടെ (ഉണ്ടായിരിക്കട്ടെ.)

പട്ടക്കാരൻ തന്റെ കൈകളെ ആകാശത്തിനു നെരെ നീട്ടി ചൊല്ലെണ്ടുന്നത. പിതാവായ ദൈവത്തിന്റെ വലത്ത ഭാഗത്ത, മിശിഹാ ഇരിക്കുന്ന ഇടമായ ഉന്നതത്തിൽ ൟ സമയത്ത നാം എല്ലാവരുടെയും നിരൂപണകളും, വിചാരങ്ങളും, ഹൃദയങ്ങളും;

ജനങ്ങൾ. അവയാകുന്നു.

പട്ടക്കാരൻ. സൎവ്വസൃഷ്ടിയുടെയും നിൎമ്മിതാവിനെ സ്തൊത്രം ചെയ്യുന്നതും, അവനെ വന്ദിക്കുന്നതും, സ്തുതിക്കുന്നതും.

ജനങ്ങൾ സത്യമായിട്ട യൊഗ്യവും, ന്യായവും ആകുന്നു.

പട്ടക്കാരൻ. ഉടമ്പുള്ളവരും ഉടമ്പില്ലാത്തവരുമാ

യി സ്വൎഗ്ഗസെനകളായ സൂൎയ്യനും, ചന്ദ്രനും, സകല നക്ഷത്രങ്ങളും, ഭൂമിയും, സമുദ്രവും: സ്വൎഗ്ഗസംബന്ധമായ ഒറശ്ലെമ്മിൽ എഴുത്തപ്പെട്ട ആദ്യജാതന്മാരായ മാലാകാമാരും, പ്രധാന മാലാകാമാരും, റീശൻവാസെന്മാരും, ശുൽത്താനന്മാരും, മൌത്ത്വന്മാരും, മാറാവാസന്മാരും, ഹൈലെന്മാരും, കണ്ണുകൾ വളരെയുള്ള ക്രൊബെന്മാരും, കാലുകളൊട കൂടെ മുഖങ്ങളെയും മൂടിക്കൊണ്ട തമ്മിൽ തമ്മിൽ പറന്ന, സെനകളുടെ ദൈവമായ കൎത്താവ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ എന്ന ശുദ്ധീകരിച്ച അട്ടഹാസിച്ച ചൊല്ലുന്നവരായ സ്രാപ്പെന്മാരും സ്തുതിക്കുന്നവനെ (ഞങ്ങളും സ്തുതിക്കുന്നു.)

ജനങ്ങൾ. തന്റെ സ്തുതികളാൽ ആകാശവും, ഭൂമിയും നിറയപ്പെട്ടിരിക്കുന്ന ബലവാനായ ദൈവം തമ്പുരാൻ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ; ഉയരങ്ങളിൽ സ്തുതി. കൎത്താവിന്റെ തിരുനാമത്തിൽ വന്നവനും, വരുവാനിരിക്കുന്നവനും വാഴ്ത്തപ്പെട്ടവനാകുന്നു; ഉയരങ്ങളിൽ സ്തുതി.

രഹസ്യം. ഏന്നാൽ ലൊകങ്ങളുടെ രാജാവായുള്ളൊവെ, സത്യമായിട്ട നീ ശുദ്ധമുള്ളവനും, ശുദ്ധീകരിക്കുന്നവനും ആകുന്നു; നിന്റെ പുത്രനായി, ഞങ്ങളുടെ കൎത്താവായ ംരംശൊമിശിഹായും ശുദ്ധമുള്ളവനാകുന്നു; അത്രയുമല്ല, മറവായിരിക്കുന്ന നിന്റെ രഹസ്യങ്ങളെ ശൊധന ചെയ്യുന്നവനായ ശുദ്ധമുള്ള നിന്റെ റൂഹായും പരിശുദ്ധനാകുന്നു. നീ ഭൂമിയിൽനിന്ന മനുഷ്യനെ നിൎമ്മിച്ച, പറുദൈസായിൽ അവനെ സ്ഥാപിച്ചു. നിന്റെ കല്പനയെ അവൻ

ലംഘിച്ചപ്പൊൾ ത്യജിക്കപ്പെട്ടവനായി അവനെ വിട്ടുകളയാതെ നിബ്യന്മാരെകൊണ്ട അവന്ന വഴിയുപദെശിച്ചു. അവസാനത്തിൽ നിന്റെ എക പുത്രനെയും ലൊകത്തിലെക്ക നീ യാത്രയാക്കി; അവൻ ശുദ്ധമുള്ള റൂഹായിൽനിന്നും, കന്യകയായ മറിയാമ്മിൽനിന്നും ശരീരമെടുത്ത, പഴതായിപ്പൊയ നിന്റെ സാദൃശമായയവനെ പുതിയതാക്കി.

ശബ്ദം ഉയൎത്തി. എന്നാൽ പാപമില്ലാത്തവൻ പാപികളായ നമുക്ക വെണ്ടി ഇഷ്ടമുള്ള മരണം കൈക്കൊള്ളുന്നതിന ഒരുങ്ങപ്പെട്ടപ്പൊൾ ശുദ്ധമുള്ള തന്റെ തൃക്കൈകളിൽ അപ്പം എടുത്തു;

ജനങ്ങൾ. കൎത്താവെ, നീ വാഴ്ത്തെണമെ;

പട്ടക്കാരൻ. സ്തൊത്രം ചെയ്തു, വാഴ്ത്തി ശുദ്ധമാക്കി കണ്ടിച്ച ശുദ്ധമുള്ള ശ്ലീഹെന്മാൎക്ക കൊടുത്ത അരുളിച്ചെയ്തു. എടുത്ത, അതിൽനിന്ന ഭക്ഷിപ്പിൻ; നിങ്ങൾക്ക വെണ്ടിയും, പലൎക്ക വെണ്ടിയും കണ്ടിക്കപ്പെട്ട, പാപങ്ങളുടെ മൊചനത്തിന്നും, നിത്യജീവനുമായിട്ട നല്കപ്പെടുന്ന എന്റെ ശരീരം ഇതാകുന്നു.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. അപ്രകാരം തന്നെ കാസായെയും അവൻ എടുത്തു;

ജനങ്ങൾ. കൎത്താവെ, നീ വാഴ്ത്തെണമെ.

പട്ടക്കാരൻ. സ്തൊത്രം ചെയ്തു, വാഴ്ത്തി ശുദ്ധമാക്കി ശുദ്ധമുള്ള ശ്ലീഹെന്മാൎക്ക കൊടുത്ത അരുളിച്ചെയ്തു. എടുത്ത, നിങ്ങൾ എല്ലാവരും അതിൽനിന്ന പാനംചെയ്വിൻ. നിങ്ങൾക്ക വെണ്ടിയും, പലൎക്ക വെണ്ടിയും ചിന്തപ്പെട്ട, കടങ്ങളുടെ പുണ്യത്തിന്നും, നിത്യജീവനുമായിട്ട

നല്കപ്പെടുന്ന എന്റെ രക്തം ഇതാകുന്നു.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. ഠൗ രഹസ്യത്തിൽ നിങ്ങൾ സം ബന്ധിക്കുമ്പൊൾ എന്റെ ഒമ്മെക്കായിട്ടു ഇ തിനെ നിങ്ങൾ ചെയ്യു, ഞാൻ വരുന്നത വ രെക്കും എന്റെ മരണത്തെയും, കബറടക്കത്തെ യും, ഉയിൎത്തെഴുനീല്പിനെയും നിങ്ങൾ ഓൎത്തു കൊൾവിൻ.

ജനങ്ങൾ. കൎത്താവെ, നിന്റെ മരണത്തെ ഞ ങ്ങൾ ഒൎക്കുന്നു; നിന്റെ ഉയിൎത്തെഴുനീല്പിനെ ഞങ്ങൾ ഏററപറെഞ്ഞു, രണ്ടാമത്തെ നിന്റെ വരവിന്നായിട്ടു ഞങ്ങൾ നൊക്കി പാൎക്കുന്നു. നിന്റെ അനുഗ്രഹങ്ങൾ ഞങ്ങൾ എല്ലാവ രുടെ മെലും ഉണ്ടായിരിക്കെണമെ.

പട്ടക്കാരൻ. കൎത്താവെ, നിന്റെ മരണത്തെ യും, കബറടക്കത്തെയും, മൂന്നാം ദിവസത്തെ ഉയിൎത്തെഴുനീല്പിനെയും, സ്വൎഗ്ഗത്തിലെക്കുള്ള കരെററത്തെയും, പിതാവായ ദൈവത്തിന്റെ വലത്തു ഭാഗത്തുള്ള ഇരിപ്പിനെയും, അത്രയുമ ല്ല, അതിൽ നീതിയൊട ഭൂലൊകത്തെ നീ വി ധിച്ചു, അവനവന്റെ ക്രിയകൾ പൊലെ എ ല്ലാവനും പ്രതിപകരം ചെയ്യുന്നതായ രണ്ടാ മത്തെ നിന്റെ വരവിനെയും ഞങ്ങൾ ഒൎക്കു ന്നതായ ഠൗ സമയത്തു, രക്തം കൂടാത്ത ഠൗ ബലിയെ നിനക്കു ഇതിന്നായിട്ടു ഞങ്ങൾ അ ണെക്കുന്നു. കൎത്താവെ, ഞങ്ങളുടെ കുററങ്ങ ളിൻപ്രകാരം ഞങ്ങളൊടു ചെയ്യരുതെ; ഞ ങ്ങളുടെ പാപങ്ങളിൻപ്രകാരം ഞങ്ങളൊട പ കരം ചെയ്കയും അരുതെ. നിന്റെ ആദ്രകരു ണകളുടെ ബഹുത്വത്തിൻപ്രകാരം നിന്റെ

ദാസന്മാരായ ഞങ്ങളുടെ പാപങ്ങളെ നീ മാ യിക്കെണമെ. എന്തെന്നാൽ നിന്റെ ജനവും, അവകാശവും നിന്നൊടും, നീ മുഖാന്തിരം നിന്റെ പിതാവിനൊടും പ്രാൎത്ഥിച്ചു ചൊല്ലുന്നു;

ജനങ്ങൾ. സൎവ്വശക്തിയുള്ള ബാവാതമ്പുരാനെ, ഞങ്ങളുടെ മെൽ നീ അനുഗ്രഹം ചെയ്യെണമെ. ദൈവമായ കൎത്താവെ, നിന്നെ ഞങ്ങൾ സ്തുതിക്കുന്നു; നിന്നെ ഞങ്ങൾ വാഴ്ത്തുന്നു; നിന്നെ ഞങ്ങൾ വന്ദിക്കുന്നു; ഉത്തമനായുള്ളൊവെ, ദയയൊടു ഞങ്ങളുടെ മെൽ നീ അനുഗ്രഹം ചെയ്യെണമെന്നു നിന്നൊട ഞങ്ങൾ അപെക്ഷിക്കുന്നു.

ശുശ്രൂഷക്കാരൻ. ബാറെക്മാർ. എന്റെ പ്രിയമുള്ളവരെ, ജീവനും, ശുദ്ധവുമുള്ള റൂഹാ സ്വൎഗ്ഗമാകുന്ന അത്യുന്നതങ്ങളിൽനിന്ന പ്രബലതയൊടെ ഇറങ്ങി, നമ്മുടെ മുമ്പാകെ വെക്കപ്പെട്ടിരിക്കുന്ന ഈ പരിശുദ്ധ കുൎബാനയുടെ മെൽ വാസം ചെയ്തു, അതിനെ ശുദ്ധീകരിക്കുന്നതായ ഈ നാഴിക എത്ര ഭയങ്കരമുള്ളതും, ഈ സമയം എത്ര ഭ്രമിക്കത്തക്കതുമാകുന്നു; നിങ്ങൾ ഭയത്തൊടും, അടക്കത്തൊടും നിന്നുംകൊണ്ടു നമ്മൊട കൂടെ സമാധാനവും, നാം എല്ലാവൎക്കും സന്തുഷ്ടിയും (ഉണ്ടാകുവാൻ) പ്രാൎത്ഥിപ്പിൻ.

രഹസ്യം. കൎത്താവെ, ബലഹീനന്മാരും, പാപികളുമായി, നിന്റെ അടിയാരായ ഞങ്ങളും നിന്റെ കൃപ കൈക്കൊണ്ടു, അവക്കെല്ലാററിന്നായിട്ടും, എല്ലാററിൻ നിമിത്തവും നിന്റെ ദയയെ ഞങ്ങൾ സ്തൊത്രം ചെയ്യുന്നു.

റൂഹാദക്കുദിശായിക്കു വെണ്ടിയുള്ള അപെക്ഷ. പിതാവായ ദൈവമെ, ഞങ്ങളുടെ മെൽ നീ അനുഗ്രഹം ചെയ്യെണമെ; പഴയതും, പുതിയതുമായ നിയമങ്ങളിൽ സംസാരിച്ചവനും, യൊർദ്ദാൻ നദിയിൽവെച്ച ഞങ്ങളുടെ കൎത്താവ ൟശൊമിശിഹായുടെ മെൽ പ്രാവുപൊലെയും, മാളികയിൽവെച്ച ശ്ലീഹന്മാരുടെ മെൽ തീനാമ്പ പൊലെയും ഇറങ്ങിയവനുമായി, ആസനത്തിലും, രാജിതത്തിലും, ആദ്യന്തമററ സാരാംശത്തിലും നിന്നൊടും, നിന്റെ ഏകപുത്രനൊടും സമത്വമുള്ളവനുമായ ശുദ്ധമുള്ള റൂഹായെ ൟ കുറുബാനായുടെ മെൽ നീ അയെക്കെണമെ.

ശബ്ദം ഉയൎത്തി. കൎത്താവെ, എന്നൊട നീ ഉത്തരം അരുളിച്ചെയ്യെണമെ; കൎത്താവെ, എന്നൊട നീ ഉത്തരം അരുളിച്ചെയ്യെണമെ; കൎത്താവെ, എന്നൊട ഉത്തരമരുളിച്ചെയ്യു, കൃപയൊട ഞങ്ങളുടെ മെൽ അനുഗ്രഹം ചെയ്യെണമെ.

ജനങ്ങൾ. കുറിയെലൈസ്സൊൻ, കുറിയെലൈസ്സൊൻ, കുറിയെലൈസ്സൊൻ.

പട്ടക്കാരൻ. ശുദ്ധമുള്ള (റൂഹാ) വാസം ചെയ്യു, ൟശൊമിശിഹായുടെ തിരുശരീരമായ ൟ അപ്പത്തെ, അതിനെ കൈക്കൊള്ളുന്നവൎക്ക പാപങ്ങളുടെ മൊചനത്തിന്നും, നിത്യജീവനുമാക്കി ചമെപ്പാനായിട്ടു;

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. ൟശൊമിശിഹായുടെ രക്തമായ ൟ കാസായിൽ ഉള്ള വീഞ്ഞയെയും, അതിനെ കൈക്കൊള്ളുന്നവൎക്ക പാപങ്ങളുടെ മൊചനത്തിന്നും, നിത്യജീവനുമാക്കിചമെപ്പാനായിട്ടു;

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. കർത്താവെ, (ഠരം രഹസ്യങ്ങൾ) നല്ല പ്രവൃത്തികളായ ഫലങ്ങളെ അവർ വഹിക്കെണ്ടുന്നതിന, അവയിൽ സംബന്ധിക്കപ്പെടുന്നവരുടെ ആത്മാക്കളുടെയും, അത്രുപികളുടെയും, ശരീരങ്ങളുടെയും ശുദ്ധികരണത്തിന്നും, വിശ്വാസമാകുന്ന പാറമെൽ ഉറെക്കപ്പെട്ടതും പാതാളവാതിൽ അതിനൊട ശക്തിപ്പെടാത്തതുമായ ശുദ്ധമുള്ള സഭയുടെ സ്ഥിരതെക്കും ആകുമാറാകെണമെ; വെദവിപരീതമായ വിരുദ്ധങ്ങളിൽനിന്ന അവസാനം വരെയും അതിനെ നീ രക്ഷിക്കെണമെ. സ്തുതിയും സ്തൊത്രവും നിനക്കും, നിന്റെ ഏകപുത്രനും, ഒക്കയിൽ പരിശുദ്ധനും, ഉത്തമനും, വന്ദിക്കപ്പെട്ടവനും ജീവനെ നൽകുന്നവനും, സാരാംശത്തിൽ നിനക്ക സമത്വമുള്ളവനുമായ റൂഹായ്ക്കും (നിന്റെ സഭ) കരെറവും. ഹാശാവബ്ബ്കുൽ ബ്സാൻല്ലൽമീൻ.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. കർത്താവെ, ഭൂലൊകം മുഴുവനിലുമുള്ള നിന്റെ ശുദ്ധമുള്ള സഭെക്ക വെണ്ടി ഠരം പ്രാർത്ഥനയെ നിനക്ക ഞങ്ങൾ അണെക്കുന്നു. നിന്റെ ശുദ്ധമുള്ള റൂഹായുടെ ദാനങ്ങൾ അതിന്ന നീ കൊടുക്കെണമെ; കർത്താവെ, സത്യത്തിന്റെ വചനത്തെ ഞങ്ങൾക്കു നെരെ വിഭാഗിച്ചു തരുന്നവരായി, ഞങ്ങളുടെ പിതാക്കന്മാരായ മാർ ഇഗ്നാത്യൊസ പാത്രിയക്കീസിനെയും, ഞങ്ങളെ ഭരിക്കുന്ന (ഇന്ന) മെല്പട്ടക്കാരനെയും, കശ്ശീശെന്മാരെയും, ശ്മംശാനന്മാരെയും, എന്റെ പാവത്വത്തൊടുംകൂടെ പള്ളിക്കടുത്ത സകല ക്രമങ്ങളെയും നീ ഓൎത്തു

കൊള്ളെണമെ; എന്റെ ബാല്യപാപങ്ങളെ എന്നൊടു ഓൎക്കാതെ നിന്റെ കൃപയിൻപ്രകാരം എന്നെ ജീവിപ്പിക്കെണമെ. കാരാഗ്രഹപ്പെട്ടവരും, രൊഗികളും, നൊമ്പരപ്പെട്ടവരും, അലയപ്പെട്ടവരും, ദുഷ്ടാത്മാക്കളാൽ പീഡിപ്പിക്കപ്പെട്ടവരുമായ ഞങ്ങളുടെ സഹൊദരന്മാരെയും നീ ഓൎത്തുകൊള്ളെണമെ. ജീവനുള്ള സകലത്തിന്നും നല്ല ഇഷ്ടം നീ പൂൎണ്ണമാക്കികൊണ്ടു ആണ്ടിന്റെ കിരീടത്തെ വാഴ്ത്തുകയും ചെയ്യെണമെ.

ശുശ്രൂഷക്കാരൻ. കൎത്താവിനൊടു നാം പ്രാൎത്ഥിക്കെണം;

ജനങ്ങൾ. കുറിയെലൈസ്സൊൻ.

പട്ടക്കാരൻ. ദൈവമായ കൎത്താവെ, ദുഷ്ടമനുഷ്യരുടെ പ്രതികൂലമായ സകല നിലയിൽനിന്നും, പിശാചുകളുടെ പാച്ചിലിൽനിന്നും ദുർബൊധനയിൽനിന്നും, ഞങ്ങളുടെ പാപങ്ങൾ നിമിത്തമായി ഞങ്ങളുടെ മെൽ വരുത്തപ്പെടുന്ന സകല ശിക്ഷകളിൽനിന്നും ഞങ്ങളെ നീ വീണ്ടുകൊണ്ടു, ശുദ്ധമുള്ള നിന്റെ കല്പനകളുടെ ആചാരത്തിൽ ഞങ്ങളെ നീ കാത്തുകൊള്ളെണമെ. എന്തുകൊണ്ടെന്നാൽ കൃപയുള്ള ദൈവം നീയാകുന്നു. സ്തുതിയും, സ്തൊത്രവും നിനക്കും, നിന്റെ ഏകപുത്രന്നും, ഒക്കയിൽ പരിശുദ്ധനും, ഉത്തമനും, വന്ദിക്കപ്പെട്ടവനും, ജീവനെ നൽകുന്നവനും, സാരാംശത്തിൽ നിനക്കു സമത്വമുള്ളവനുമായ നിന്റെ റൂഹാക്കും ഞങ്ങൾ കരെററുന്നു. ഹാശാവഎല്ലായ്പൊഴും എന്നെന്നെക്കും. ആമ്മീൻ.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. കൎത്താവെ, ഞങ്ങളുടെ ഇടയിൽ നിന്നുംകൊണ്ട, പ്രാൎത്ഥിക്കുന്നവരായ പിതാക്കന്മാരെയും, സഹൊദരന്മാരെയും (ഇവിടെ) വന്ന ചെരുവാൻ മനസ്സായാറെയും കഴിയപ്പെട്ടില്ലായെന്നവരെയും നീ ഓൎത്ത, എല്ലാവനും അവനവന്റെ നല്ല യാചനകളിൻപ്രകാരം നീ നല്കി കൊടുക്കെണമെ.

ശുശ്രൂഷക്കാരൻ. കൎത്താവിനൊട നാം പ്രാൎത്ഥിക്കെണം;

ജനങ്ങൾ. കുറിയെലൈസ്സൊൻ.

പട്ടക്കാരൻ. കൎത്താവെ, ഞങ്ങൾ ഓൎത്തവരായും ഓൎക്കാതെയുള്ളവരായുമുള്ള എല്ലാവരെയും നീ ഓൎത്തുകൊള്ളെണമെ; നിന്റെ സ്വൎഗ്ഗങ്ങളുടെ വീഥിമെൽ അവരുടെ ബലികളെ കൈക്കൊണ്ട, രക്ഷയുടെപൂൎണ്ണത അവൎക്കനീ പകരം ചെയ്യെണമെ; നിന്നിൽനിന്നുള്ള സഹായത്തിന്ന അവരെ യൊഗ്യന്മാരാക്കെണമെ; നിന്റെ ശക്തികൊണ്ട അവരെ ഉറെപ്പിച്ച നിന്റെ ബലംകൊണ്ട അവരെ ആയുധം ധരിപ്പിക്കയും ചെയ്യെണമെ. എന്തുകൊണ്ടെന്നാൽ കൃപയുള്ള ദൈവം നീയാകുന്നു. സ്തുതിയും, സ്തൊത്രവും നിനക്കും, നിന്റെ ഏകപുത്രനും ഒക്കയിൽ പരിശുദ്ധനും, ഉത്തമനും, വന്ദിക്കപ്പെട്ടവനും, ജീവനെ നൽകുന്നവനും, സാരാംശത്തിൽ നിനക്ക സമത്വമുള്ളവനുമായ നിന്റെ രൂഹായ്ക്കും ഞങ്ങൾ കരെറ്റുന്നു. ഹാശാവബ്ക്കൽ ബ്ലാൻഉല്ലൽമീൻ.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. കൎത്താവെ, ദിവ്യഭക്തന്മാരായ രാജാക്കന്മാരെയും രാജ്ഞിമാരെയും നീ ഓൎത്തു

കൊള്ളെണമെ; റൂഹായുടെ ആയുധംകൊണ്ടു അവക്ക നീ സഹായിക്കെണമെ; ഞങ്ങൾ ആശ്വാസകരമായ ആയുസ്സൊടെ ജീവിപ്പാനായിട്ടു അവരുടെ വൈരികളെ മുഴവനും അവക്ക കീഴ്പ്പെടുത്തുകയും ചെയ്യെണമെ.

ശുശ്രൂഷക്കാരൻ. കർത്താവിനൊടു നാം പ്രാർത്ഥിക്കണം.

ജനങ്ങൾ. കുറിയെലൈസ്സൊൻ.

പട്ടക്കാരൻ. കർത്താവെ, രക്ഷിക്കുന്നവനും, സഹായിക്കുന്നവനും, തന്നിൽ ആശ്രയിക്കുന്ന എല്ലാവക്കും ജയം നല്കുന്നവനും നീയാകകൊണ്ടു, സ്തുതിയും, സ്തൊത്രവും നിനക്കും, നിന്റെ ഏകപുത്രനും, ഒക്കയിൽ പരിശുദ്ധനും, ഉത്തമനും, വന്ദിക്കപ്പെട്ടവനും, ജീവനെ നല്കുന്നവനും, സാരാംശത്തിൽ നിനക്ക സമത്വമുള്ളവനുമായ നിന്റെ റൂഹായ്ക്കും ഞങ്ങൾ കരെറുന്നു. ഹാശാവബ്ക്കുൽസ്സൊൻല്ലൽമീൻ.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. കർത്താവെ, ജീവനും; മരണത്തിനും അധികാരമുള്ളവൻ നീയാകകൊണ്ടു, അവരുടെ പിന്നാടിയിൽ ഞങ്ങൾ നടപ്പാനായിട്ടു നിബ്യന്മാരെയും,ശ്ലീഹെന്മാരെയും,സഹദെന്മാരെയും, മൌദ്യാനന്മാരെയും, ദൈവത്തെ പ്രസവിച്ചവളായ മറിയാമ്മിനെയും, ഈ ദിവസം വരെ നിനക്ക ഇഷ്ടന്മാരായി നടന്നിട്ടുള്ളവരെയും ഒക്കപ്പെടുവാൻ ഞങ്ങളെ നീ യൊഗ്യമുള്ളവരാക്കെണമെ.

ശുശ്രൂഷക്കാരൻ. കർത്താവിനൊടു നാം പ്രാർത്ഥിക്കെണം.

ജനങ്ങൾ. കുറിയെലൈസ്സൊൻ.

പട്ടക്കാരൻ. കഴിയപ്പെട്ടാത്ത ശക്തി തന്നാൽ കഴിയുന്നവനായ ദൈവമെ, നിന്നൊട ഞങ്ങൾ അപെക്ഷിക്കുന്നു; സ്വൎഗ്ഗത്തിൽ പെർ എഴുതപ്പെട്ടവരായ ആദ്യജാതന്മാരുടെ കൂട്ടങ്ങൾക്ക ഞങ്ങളെ നീ ചെൎക്കെണമെ. ആയത നിന്റെയും, നിന്റെ എക പുത്രന്റെയും, ഒക്കയിൽ പരിശുദ്ധനും, ഉത്തമനും, വന്ദിക്കപ്പെട്ടവനും, ജീവനെ നല്കുന്നവനും, സാരാംശത്തിൽ നിനക്ക സമത്വമുള്ളവനുമായ നിന്റെ റൂഹായുടെയും കൃപയാലും അനുഗ്രഹങ്ങളാലും തന്നെ, ഹാശാവബ്ക്കുൽസ്സാൻ ള്ളൽമീൻ.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. കൎത്താവെ, സത്യത്തിന്റെ വചനത്തെ ഞങ്ങൾക്ക നെരെ വിഭാഗിച്ചു തരുന്നവരായ പിതാക്കന്മാരെയും നീ ഓൎത്തുകൊള്ളെണമെ.

ശുശ്രൂഷക്കാരൻ. കൎത്താവിനൊട്ടു നാം പ്രാൎത്ഥിക്കെണം;

ജനങ്ങൾ. ക്കുറിയെലെയ്സ്സാൻ.

പട്ടക്കാരൻ. കൎത്താവെ, നിന്റെ ശുദ്ധമുള്ള തിരുനാമത്തെ പുറജാതികളുടെയും, രാജാക്കന്മാരുടെയും, ഇസ്രായെൽ പുത്രന്മാരുടെയും മുമ്പാകെ ചുമന്നു കൊണ്ടുപൊയവരായി, പ്രകാശം വിളങ്ങുന്നവരും മല്പാന്മാരുമായവരുടെ ഉപദെശത്തെ ഞങ്ങളുടെ ഉള്ളിൽ നീ സ്ഥിരപ്പെടുത്തെണമെ; ഞങ്ങളെ ഉപദ്രവിക്കുന്ന ഇടത്തൂടുകളെ നീ ഇല്ലായ്മ ചെയ്തു, നിന്റെ ഭയങ്കരമുള്ള ന്യായാസനത്തിന്മുമ്പിൽ കുററമില്ലാത്ത നിലെക്ക ഞങ്ങളെ യൊഗ്യമുള്ളവരാക്കെണമെ. എന്തുകൊണ്ടെന്നാൽ ശുദ്ധമുള്ളവനും,

ശുദ്ധമുള്ളവരെ ശുദ്ധീകരിക്കുന്നവനും നീയാകുന്നു. സ്തുതിയും, സ്തൊത്രവും നിനക്കും, നിന്റെ ഏകപുത്രന്നും, ഒക്കയിൽ പരിശുദ്ധനും, ഉത്തമനും, വന്ദിക്കപ്പെട്ടവനും, ജീവനെ നല്കുന്നവനും, സാരാംശത്തിൽ നിനക്ക സമത്വമുള്ളവനുമായ നിന്റെ റൂഹായ്ക്കും ഞങ്ങൾ കരെറുന്നു. ഹാശാവബ്കുൽസ്ബാൻ ല്അൽമീൻ.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. കർത്താവെ, സ്തുതി ചൊവ്വാകപ്പെട്ട (വിശ്വാസത്തിൽ) ഇപ്പൊൾ നാമധെയപ്പെട്ടിരിക്കുന്ന, പള്ളിക്കടുത്ത സകല കൂട്ടങ്ങളെയും നീ ഒത്തുകൊള്ളെണമെ.

ജനങ്ങൾ. കുറിയെലൈസ്സൊൻ, കുറിയെലൈസ്സൊൻ, കുറിയെലൈസ്സൊൻ.

പട്ടക്കാരൻ. ആത്മാക്കളുടെയും, സകല ജഡത്തിന്റെയും ദൈവമായ കർത്താവെ, അവസാനമില്ലാത്ത കുററവിധിയിൽനിന്ന ഞങ്ങളെ നീ വീണ്ടുകൊള്ളെണമെ. ഞങ്ങളുടെ പിഴകളെ നീ മായിക്കയും ഞങ്ങളൊട കൂടെ ന്യായവിസ്താരത്തിൽ പ്രവെശിക്കാതിരിക്കയും ചെയ്തുകൊണ്ട, നിന്റെ തിരുമുഖത്തിന്റെ പ്രകാശം ദശ്ശിക്കുന്ന സ്ഥലത്തിൽ ഞങ്ങളെ നീ ആനന്ദിപ്പിക്കെണമെ. എന്തുകൊണ്ടെന്നാൽ അവന്റെ നിമിത്തം ഞങ്ങൾക്ക അനുഗ്രഹങ്ങളും പാപവിമൊചനവും കണ്ടെത്തുവാനായിട്ട അവന്റെ തൃക്കൈയ്യിൽ ഞങ്ങളും ആശ്രയിച്ചിരിക്കുന്ന നിന്റെ ഏകപുത്രൻ മാത്രമല്ലാതെ നിന്റെ സന്നിധിയിൽ കുററമററവൻ മറെറാരുവനുമില്ല.

ജനങ്ങൾ. ഒദൈവമെ, മനസ്സൊടും, മനസ്സു

കൂടാതെയും അറിവൊടും, അറിവുകൂടാതെയും നിന്റെ തിരുമുമ്പാകെ ഞങ്ങൾ പിഴച്ചിട്ടുള്ള ഞങ്ങളുടെ കുററങ്ങളെയും നീ ക്ഷമിച്ചു പുണ്യമാക്കി, ആശ്വസിപ്പിക്കെണമെ.

രഹസ്യം. ദൈവമെ, നിനക്ക വെളിപ്പെട്ടിരിക്കുന്നവയായി, നിരൂപണംകൊണ്ടും വചനംകൊണ്ടും, പ്രവൃത്തികൊണ്ടും ചെയ്തിട്ടുള്ള ഞങ്ങളുടെ രഹസ്യമായും പരസ്യമായുമുള്ള കുററങ്ങളെ നീ പുണ്യമാക്കി, ആശ്വസിപ്പിക്കെണമെ.

ശബ്ദം ഉയൎത്തി. എന്നാൽ കൎത്താവെ, ഞങ്ങളുടെ അവസാനത്തെ പാപം കൂടാതെ കാത്തുകൊള്ളെണമെ; സകലത്തിലും ബഹുമാനമുള്ളതും വാഴ്ത്തപ്പെട്ടതുമായ നിന്റെ തിരുനാമം ഞങ്ങളുടെ കൎത്താവ ൟശൊമിശിഹായുടെയും; ശുദ്ധമുള്ള നിന്റെ റൂഹായുടെയും (നാമങ്ങളൊടു) കൂടെ സകലത്തിലും എന്ന പൊലെ ഇതിലും സ്തുതിക്കപ്പെടുകയും പുകഴ്ത്തപ്പെടുകയും ചെയ്യാനായിട്ടു, ഞങ്ങളുടെ പിഴകളുടെ ലജ്ജ കൂടാതെ എപ്പൊഴൊ, എവിടെയൊ നിന്റെ ഇഷ്ടപ്രകാരം, തെരിഞ്ഞെടുക്കപ്പെട്ടവരൊടും പരിശുദ്ധന്മാരൊടും കൂടെ ഞങ്ങളെ ചെൎക്കയും ചെയ്യെണമെ. ഹാശാവബ്ക്കുൽ സ്സാൻ ല്ലൽമീൻ.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾ എല്ലാവൎക്കും സമാധാനം (ഉണ്ടായിരിക്കട്ടെ.)

ജനങ്ങൾ. നിന്റെ ആത്മാവൊടും കൂടെ (ഉണ്ടായിരിക്കട്ടെ.)

അവൻ ആയിരുന്ന പ്രകാരം അവൻ ആ

കുന്നു; തലമുറകളുടെ തലമുറകൾക്കും, വരുവാനിരിക്കുന്ന ലൊകത്തിലെ തലമുറകൾക്കും എന്നെക്കും അവൻ പാക്കുന്നു.

പട്ടക്കാരൻ പടിഞ്ഞാറൊട്ടു തിരിഞ്ഞ, ജനങ്ങളെ അനുഗ്രഹിച്ച പറയെണ്ടുന്നത, വലിയവനും, നമ്മുടെ രക്ഷിതാവുമായ ൟശൊമിശിഹാ ആയ ദൈവത്തിൻെറ അനുഗ്രഹങ്ങൾ, എൻെറ സഹൊദരന്മാരെ, നിങ്ങൾ എല്ലാവരൊടും കൂടെ എന്നെക്കും ഉണ്ടായിരിക്കട്ടെ.

ജനങ്ങൾ. നിൻെറ ആത്മാവൊടും കൂടെ (ഉണ്ടായിരിക്കട്ടെ)

മനൊഗുണമുള്ളവനെ, നിൻെറ വാതിലിൽ ഞങ്ങളുടെ അപെക്ഷയുടെ ശബ്ദം മുട്ടുന്നു. നിന്നെ വന്ദിക്കുന്നവരിൽനിന്ന അവരുടെ ആവശ്യങ്ങളുടെ യാചനകളെ നീ മടക്കരുതെ.

ശുശ്രൂഷക്കാരൻ. കൎത്താവിനൊടു നാം പ്രാൎത്ഥിക്കണം;

ജനങ്ങൾ. കുറിയെലൈസ്സൊൻ.

ശുശ്രൂഷക്കാരൻ. കൎത്താവെ, നീ വാഴ്ത്തെണമെ. എൻെറ സഹൊദരന്മാരെ, നിരപ്പിൻെറയും, സമാധാനത്തിൻെറയും ദൃഢതയെയും, അനുഗ്രഹങ്ങളെയും മനൊഗുണത്തെയും നാം എല്ലാ സമയത്തും കൎത്താവിൽനിന്ന അപെക്ഷിക്കെണം;

ജനങ്ങൾ. കൎത്താവെ, നിൻെറ കൃപ നിമിത്തം ഞങ്ങൾക്ക നീ നല്കെണമെ.

ശുശ്രൂഷക്കാരൻ. കൎത്താവെ, നീ വാഴ്ത്തെണമെ. എൻെറ സഹൊദരന്മാരെ, പള്ളികൾക്കും ദയറാകൾക്കും നിരപ്പും, സമാധാനവും, അവയുടെ പട്ടക്കാൎക്കും പ്രജകൾക്കും നല്ല കാവലും, പരിപൂൎണ്ണതയുള്ള കാലവും ഉണ്ടാകുവാനായി

ട്ട നാം എല്ലാ സമയത്തും കൎത്താവിൽനിന്ന അപെക്ഷിക്കെണം;

ജനങ്ങൾ. കൎത്താവെ, നിന്റെ കരുണ നിമിത്തം ഞങ്ങളെ സമാധാനപ്പെടുത്തെണമെ.

ശുശ്രൂഷക്കാരൻ. എന്റെ സഹൊദരന്മാരെ, നാം നല്ല ക്രിയകൾകൊണ്ടും, നീതിയിൽ മാന്യമുള്ളവയും വെടിപ്പുള്ളവയുമായ നടപ്പുകൾകൊണ്ടും ദൈവത്തെ പ്രസാദിപ്പിക്കുന്നവരായ സത്യക്രിസ്ത്യാനികൾ ആകുവാനായിട്ട എല്ലാ സമയത്തും കൎത്താവിൽനിന്ന അപെക്ഷിക്കെണം;

ജനങ്ങൾ. കൎത്താവെ, നിന്റെ നന്മകൊണ്ടു ഞങ്ങളെ യൊഗ്യമുള്ളവരാക്കെണമെ.

ശുശ്രൂഷക്കാരൻ. എന്റെ സഹൊദരന്മാരെ, നാമും, നമ്മുടെ സകല സംഘവും, കെടാത്ത തീയിൽനിന്നും, ചാകാത്ത പുഴുവിൽനിന്നും, കഠിനമായ അതിവെദനയിൽനിന്നും, കയ്പായുള്ള കരച്ചിലിൽനിന്നും, അവസാനമില്ലാത്ത പല്ലുകടിയിൽനിന്നും രക്ഷിക്കപ്പെടുവാനായിട്ട എല്ലാസമയത്തും കൎത്താവിൽനിന്ന അപെക്ഷിക്കെണം;

ജനങ്ങൾ കൎത്താവെ, നിന്റെ സ്ലീബാകൊണ്ടു ഞങ്ങളെ നീ രക്ഷിക്കെണമെ.

കൎത്താവെ നീ വാഴ്ത്തപ്പെടുന്നമെ. ഞങ്ങളുടെ കൎത്താവെ, നിന്റെ കൃപകൊണ്ടും, മനൊഗുണംകൊണ്ടും, നിന്റെ നന്മയാലും, അനുഗ്രഹങ്ങളുടെ ബഹുത്വത്താലും രൊഗികൾക്ക പരിപൂൎണ്ണ സൌഖ്യവും, ഞെരുങ്ങപ്പെട്ടവൎക്ക ആശ്വാസവും, ബന്ധിക്കപ്പെട്ടവൎക്ക വിടുതലും, അകന്നുപൊയവൎക്ക തിരിച്ചുവരവും, സമീപമുള്ള

വൎക്ക നല്ല കാവലും നീ നല്കി കൊടുക്കെണെ
മെ. (കൎത്താവെ,) ഭിന്നതപ്പെട്ടവൎക്ക ഐകമ
ത്യവും, സ്നെഹവും, ചിന്നപ്പെട്ടവൎക്ക കൂടിവര
വും, കാണാതെ പൊയവൎക്ക കണ്ടെത്തിപ്പും,
വിലാപിക്കപ്പെട്ടവൎക്ക തണുപ്പും, ആവലാധി
പ്പെട്ടവൎക്ക അനുകൂലവും, വ്യൎത്ഥന്മാൎക്ക പൂൎണ്ണ
തയും, വിധവകൾക്ക മനസ്സുറെപ്പും സഹായ
വും, ദരിദ്രന്മാൎക്ക യാവനയും തൃപ്തിയും പാപിക
ൾക്ക പൂൎണ്ണമൊചനവും നീ (കൊടുക്കെണമെ.)
(കൎത്താവെ,) പട്ടത്വത്തിന്ന നല്ല ശ്രെഷ്ഠ
തയും, ശൎമ്മാശെന്മാൎക്ക നിൎമ്മലതയും നീ (കൊ
ടുത്തു,) ഭൂമിയുടെ രാജ്യങ്ങളിൽ നിന്റെ സമാ
ധാനം വാഴുമാറാക്കി, യുദ്ധങ്ങളെ ഇല്ലായ്മചെ
യ്തു, ഞങ്ങൾക്ക കടങ്ങളുടെയും പാപങ്ങളുടെ
യും മൊചനം നീ നല്കെണമെ.

ശുശ്രൂഷക്കാരൻ. സകലത്തിന്നും ഉടയവനായ
പിതാവായ ദൈവത്തെയും അവന്റെ ഏക
പുത്രനെയും നാം സ്തുതിച്ചു, ജീവനും, ശുദ്ധവു
മുള്ള റൂഹായെ നാം വന്ദിക്കെണം.

ജനങ്ങൾ. കൃപയുള്ള കൎത്താവെ, നിന്റെ തൃ
ക്കൈയ്യിൽ ഞങ്ങളുടെ ജീവനെ ഭരമെല്പിച്ചു,
അനുഗ്രഹങ്ങളെ ഞങ്ങൾ ഇരക്കുന്നു. (ഞങ്ങ
ളൊട) കരുണെയുണ്ടായി ഞങ്ങളുടെ മെൽ നീ
അനുഗ്രഹം ചെയ്യെണമെ.

പട്ടക്കാരൻ അപ്പം നുറുക്കിയും കൊണ്ടു ചൊല്ലെണ്ടുന്നത.

ദൈവമായ വചനം ജഡത്തിൽ ഇപ്രകാരം
കഷ്ടം അനുഭവിച്ചു സത്യം; അവൻ സ്ലീബാ
യിൽ ബലിയായി കണ്ടിക്കപ്പെട്ടു; തന്റെ
ദൈവത്വം ആത്മാവിൽ നിന്നാകട്ടെ, ശരീര
ത്തിൽ നിന്നാകട്ടെ ഒരു പ്രകാരവും പിരിയാ

തെ കണ്ട തന്റെ ശരീരത്തിൽനിന്ന ആത്മാവ വെർ പിരിയപ്പെട്ടു; ചവളംകൊണ്ടെ തന്റെ വിലാവിൽ കുത്തി; സകല ലൊകത്തിന്നും നീതീകരണമായിട്ട തന്നിൽനിന്ന രക്തവും, വെള്ളവും ഒഴുകി: അവയിൽ തന്റെ ശരീരം മുഴുകപ്പെട്ടു; സർവ്വലൊകത്തിന്റെയും പാപത്തിന്നായിട്ട പുത്രൻ സ്ലീബായിൽ മരിച്ചു: അവന്റെ ആത്മാവ വന്ന, ശരീരത്തൊട ചെരപ്പെട്ടു; ഇടത്തെതിന്നടുത്ത നടപ്പുകളിൽനിന്ന വലത്തെതിന്നടുത്തവയിലെക്ക നമ്മെ തിരികെ വരുത്തി: തന്റെ കുരിശിന്റെ രക്തംമൂലം സമാധാനമുണ്ടാക്കി, ഭൂമിക്കടുത്തവരൊട കൂടെ ആകാശത്തിന്നടുത്തവരെയും, പുറജാതികളൊടകൂടെ സ്വജാതിയെയും, ശരീരത്തൊടു കൂടെ ആത്മാവിനെയും സംയൊജിപ്പിച്ചു: മൂന്നാം ദിവസം കബറിൽനിന്ന ഉയിർത്തെഴുനീററു: അങ്ങിനെയെല്ലും, ഇരുസ്വഭാവമായിട്ട പിരിക്കപ്പെടാവതല്ലാത്ത ഒന്നിപ്പിൽനിന്ന വിഭാഗിക്കപ്പെടാത്തവനുമായവൻ ഏകനാകുന്നു ഒരു ശരീരം ഒരു രക്തത്തിന്നുള്ളതും, ഒരു രക്തം ഒരു ശരീരത്തിന്നുള്ളതും ആകുന്നു; ഇപ്രകാരം ഞങ്ങൾ വിശ്വസിക്കയും; ഇപ്രകാരം ഞങ്ങൾ സമ്മതിക്കയും, ഇപ്രകാരം ഞങ്ങൾ ഉറെപ്പിക്കയും ചെയ്യുന്നു.

അപെക്ഷ. സത്യമുള്ള പിതാവെ, കണ്ടാലും,നിന്നെ സംയൊജിപ്പിക്കുന്ന ബലിയായ പുത്രൻ; ഇനിക്കു വെണ്ടി മരിച്ചുയെന്ന ഇവനെ നീ കൈക്കൊള്ളെണമെ; ഞാൻ അവനിൽ നീതികരിക്കപ്പെട്ടവനാകയുംചെയ്യെണമെ. എന്റെ കയ്യിൽനിന്ന ഒരുകാഴ്ചയെ നീ കൈക്കൊ

ണ്ട, എന്നൊട്ട സംയൊജിക്കെണമെ; നിന്റെ ശ്രെഷ്ടതയിൻമുമ്പാകെ ഞാൻ ചെയ്തു പൊയ പാപങ്ങളെ എന്നൊട നീ ഓൎക്കയും അരുതെ.

കണ്ടാലും, അവന്റെ രക്തം ദുഷ്ടന്മാരാൽ ഗാഗുത്തായിന്മെൽ ചിന്തപ്പെട്ടിരിക്കുന്നു. അവൻ ഇനിക്ക വെണ്ടി അപെക്ഷിക്കുന്നു; അവന്റെ നിമിത്തം എന്റെ അപെക്ഷ കൈക്കൊള്ളെണമെ; നീ തൂക്കി നൊക്കുന്നു എങ്കിൽ എന്റെ പക്കൽ കുററങ്ങളും, നിന്റെ പക്കൽ കരുണകളും എത്ര (അധികം;) നീ തൂക്കി (യറിഞ്ഞിരിക്കുന്ന) പൎവ്വതങ്ങളെക്കായിലും നിന്റെ കാരുണ്യം ഘനമുള്ളതാകുന്നു.

പാപങ്ങളിലും, അവെക്ക വെണ്ടിയുണ്ടായ ബലിപീഠത്തിലും നീ നൊക്കെണമെ; എന്തുകൊണ്ടെന്നാൽ കുററങ്ങളെക്കാൾ ബലിപീഠവും, ബലിയും ഏററവും വലിയതാകുന്നു. ഞാൻ പാപം ചെയ്തതുകൊണ്ട നിന്റെ ഇഷ്ട (പുത്രൻ) ആണികളെയും ചവളത്തെയും അനുഭവിച്ചു, അവന്റെ കഷ്ടാനുഭവങ്ങൾ നിന്നെ സംയൊജിപ്പിക്കുന്നതിന്നും, എന്നെ ജീവിപ്പിക്കുന്നതിന്നും മതിയാകുന്നവയാകുന്നു.

ഞങ്ങളുടെ രക്ഷെക്ക വെണ്ടി തന്റെ പുത്രനെ ഏല്പിച്ചുകൊടുത്ത പിതാവിന്നു സ്തുതിയും; കുരിശിന്മെൽ മരിച്ചു, ഞങ്ങളെ എല്ലാവരെയും ജീവിപ്പിച്ചവനായ പുത്രന്ന വന്ദനവും, ഞങ്ങളുടെ രക്ഷയുടെ രഹസ്യത്തെ ആരംഭിച്ചവനും അവസാനിപ്പിക്കുന്നവനുമായ റൂഹായ്ക്കു സ്തൊത്രവും (ഉണ്ടാകട്ടെ) സകലത്തിൽനിന്നും

പൊങ്ങപ്പെട്ടതായുള്ള ത്രീത്വമെ ഞങ്ങൾ എല്ലാവരുടെ മെലും കൃപ ചെയ്യെണമെ.

അപ്പം മുറിക്കുന്നതിനുള്ള മററൊരു പ്രാൎത്ഥന. ദൈവമായ മിശിഹാ, ഒൎശ്ലെമ്മിൽ ഗാഗുൽത്തായുടെ മുകളിൽ വെച്ച ഞങ്ങളുടെ നിമിത്തം തന്റെ വിലാവിൽ കുത്തുകൊള്ളപ്പെട്ടവൻ നീയാകുന്നു; ലൊകത്തിന്റെ പാപങ്ങളെ നീക്കിക്കളയുന്നവനായ ദൈവത്തിന്റെ ആട്ടിൻ കുട്ടിയും നീയാകുന്നു. ഞങ്ങളുടെ കുററങ്ങളെ നീ ക്ഷമിച്ചു, ഞങ്ങളുടെ പാപങ്ങളെ നീ മൊചിച്ചു, നിന്റെ വലത്ത ഭാഗത്തിൽ ഞങ്ങളെ നിൎത്തെണമെ.

പട്ടക്കാരൻ ശബ്ദം ഉയൎത്തി. ക്രൊബെന്മാരിൽനിന്ന വാഴ്ത്തപ്പെടുന്നവനും, സ്രാപ്പെന്മാരിൽനിന്ന ശുദ്ധീകരിക്കപ്പെടുന്നവനും, ഊമയററ ശുശ്രൂഷക്കാരുടെ ആയിരങ്ങളുടെ ആയിരങ്ങളിൽനിന്നും പതിനായിരങ്ങളുടെ പതിനായിരങ്ങളിൽനിന്നും ശ്രെഷ്ടതപ്പെടുന്നവനും, സൌരഭ്യവാസനെക്കായിതനിക്ക അൎണെക്കപ്പെടുന്ന വഴിപാടുകളെയും പൂൎണ്ണഫലങ്ങളെയും ശുദ്ധീകരിച്ചു, പൂൎത്തിവരുത്തുന്നവനുമായി; ഞങ്ങളുടെ കൎത്താവംരംശൊമിശിഹായുടെ പിതാവായ ദൈവമെ, വെടിപ്പുള്ള ഹൃദയത്തൊടും, ലജ്ജകൂടാത്ത മുഖത്തൊടുംകൂടെ സ്വൎഗ്ഗസ്ഥനായ പിതാവാം ദൈവമെ; എന്ന നിന്നെ നൊക്കി വിളിപ്പാനായിട്ട ഞങ്ങളുടെ ആത്മാക്കളെയും, അരൂപികളെയും, ശരീരങ്ങളെയും നീ ശുദ്ധമാക്കെണമെ. ഞങ്ങൾ പ്രാൎത്ഥിച്ചു, ചൊല്ലുന്നു. ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ,

ജനങ്ങൾ. നിന്റെ തിരുനാമം ശുദ്ധമാക്ക

പ്പെടെണമെ; നിന്റെ രാജ്യം വരെണമെ; നിന്റെ തിരുമനസ്സ ആകാശത്തിലെ പൊലെ ഭൂമിയിലും ആകെണമെ; ഞങ്ങളുടെ തിട്ടതിയുടെ അപ്പം ഇന്നും ഞങ്ങൾക്ക തരെണമെ; ഞങ്ങളുടെ കടക്കാരൊട ഞങ്ങൾ ക്ഷമിച്ചതപൊലെ ഞങ്ങളുടെ കടങ്ങളും, ദൊഷങ്ങളും ഞങ്ങളൊട ക്ഷമിക്കെണമെ; ഞങ്ങളെ പരീക്ഷയിലെക്ക പ്രവെശിപ്പിക്കരുതെ; തിന്മപെട്ടവനിൽനിന്ന ഞങ്ങളെ നീ രക്ഷിക്കെണമെ; എന്തകൊണ്ടെന്നാൽ രാജ്യവും, ശക്തിയും, മഹത്വവും എന്നെന്നെക്കും നിനക്കുള്ളതാകുന്നു. ആമ്മീൻ.

പട്ടക്കാരൻ. ഓ ദൈവമായ കൎത്താവെ, സഹിക്കാവതല്ലാത്ത പരിക്ഷയിലെക്ക നീ ഞങ്ങളെ പ്രവെശിപ്പിക്കരുതെ; പരീക്ഷെക്ക നീക്കപൊക്ക നീ ഉണ്ടാക്കിയുംകൊണ്ട തിന്മപെട്ടവനിൽനിന്ന ഞങ്ങളെ നീ വീണ്ടുകൊള്ളണമെ; സ്തുതിയും, സ്തൊത്രവും നിനക്കും, നിന്റെ ഏകപുത്രനും, ഒക്കയിൽ പരിശുദ്ധനും, ഉത്തമനും വന്ദിക്കപ്പെട്ടവനും, ജീവനെ നല്കുന്നവനും, സാരാംശത്തിൽ നിനക്ക സമത്വമുള്ളവനുമായ നിന്റെ റൂഹായ്ക്കും ഞങ്ങൾ കരെറും. ഹാശാവബ്കുൽസ്സബാൻലാലൽമീൻ.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾ എല്ലാവൎക്കും സമാധാനം (ഉണ്ടായിരിക്കട്ടെ.)

ജനങ്ങൾ. നിന്റെ ആത്മാവൊടും കൂടെ (ഉണ്ടായിരിക്കട്ടെ.)

ശുശ്രൂഷക്കാരൻ. അണെക്കപ്പെട്ടുയെന്ന ംരം പരിശുദ്ധ രഹസ്യങ്ങളെ കൈക്കൊള്ളുന്നതിനു

മുമ്പിൽ നാം നമ്മുടെ തലകളെ അനുഗ്രഹമു
ള്ള കൎത്താവിന്റെ തിരുമുമ്പാകെ വണക്കെണം.

ജനങ്ങൾ. ഞങ്ങളുടെ കൎത്താവും ദൈവവുമാ
യുള്ളൊവെ, നിന്റെ തിരുമുമ്പാകെ (ഞങ്ങൾ
വണങ്ങുന്നു.)

പട്ടക്കാരൻ. കൎത്താവെ, തങ്ങളുടെ തലകളെ
നിങ്കലെക്ക വണക്കി, നിന്റെ ഐശ്വൎയ്യമാ
യുള്ള അനുഗ്രഹങ്ങൾക്കായിട്ട നൊക്കി പാൎക്കു
ന്ന ദാസന്മാരുടെ വാഴ്വകളെ നീ അയെക്കെണ
മെ; ഞങ്ങളുടെ എല്ലാവരുടെയും ആത്മാവുക
ളെയും, അത്രുപികളെയും, ശരീരങ്ങളെയും നീ
ശുദ്ധമാക്കി, ഞങ്ങളുടെ രക്ഷിതാവായ മിശി
ഹായുടെ ജീവൻ നല്കുന്ന രഹസ്യങ്ങളിൽ
സംബന്ധിപ്പാൻ ഞങ്ങളെ യൊഗ്യമുള്ളവ
രാക്കെണമെ. സ്തുതിയും, സ്തൊത്രവും നിന
ക്കും നിന്റെ ഏകപുത്രനും, ഒക്കയിൽ പരി
ശുദ്ധനും, ഉത്തമനും, വന്ദിക്കപ്പെട്ടവനും, ജീവ
നെ നൽകുന്നവനും, സാരാംശത്തിൽ നിനക്ക
സമത്വമുള്ളവനുമായ നിന്റെ റൂഹായ്ക്കും ഞ
ങ്ങൾ കരെററും. ഹാശാവബ്ക്കുൽസാൻല്ലൽമീൻ.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ, നിങ്ങൾ എല്ലാവൎക്കും സമാധാ
നം (ഉണ്ടായിരിക്കട്ടെ.)

ജനങ്ങൾ. നിന്റെ ആത്മാവൊടുംകൂടെ (ഉ
ണ്ടായിരിക്കട്ടെ.)

പട്ടക്കാരൻ വടിഞ്ഞാറൊട്ടു തിരിഞ്ഞ ജനങ്ങളെ അനുഗ്രഹി
ച്ച പറയെണ്ടുന്നത. എന്നാൽ ശുദ്ധമുള്ളതും. സ്തു
തിക്കപ്പെട്ടതും, സൃഷ്ടിയല്ലാത്തതും, സ്വയംഭൂ
വായതും ആദ്യന്തമില്ലാത്തതും, വന്ദിക്കപ്പെട്ട
തും, സാരാംശത്തിൽ സമത്വമുള്ളതുമായ ത്രീത്വ

ത്തിന്റെ കൃപയും, അനുഗ്രഹങ്ങളും എന്റെ സഹൊദരന്മാരെ, നിങ്ങളൊടു എല്ലാവരൊടും കൂടെ എന്നെക്കും ഉണ്ടായിരിക്കട്ടെ.

ജനങ്ങൾ. നിന്റെ ആത്മാവൊടുംകൂടെ (ഉണ്ടായിരിക്കട്ടെ.)

ശുശ്രൂഷക്കാരൻ. ബാറെക്മാർ. നാം ഭയത്തൊടും, വിറയലൊടുംകൂടെ സൂക്ഷിക്കെണം.

ജനങ്ങൾ. കർത്താവെ, ദയചെയ്യു, ഞങ്ങളുടെ മെൽ നീ അനുഗ്രഹം ചെയ്യെണമെ.

പട്ടക്കാരൻ പീയാലാ ഉയർത്തിയുംകൊണ്ട ചൊല്ലെണ്ടുന്നത.

ശുദ്ധതകൾ ശുദ്ധമുള്ളവക്കും, വെടിപ്പുള്ളവക്കും നല്കപ്പെടുന്നു

ജനങ്ങൾ. ശുദ്ധമുള്ള പിതാവ ഏകൻ, ശുദ്ധമുള്ള പുത്രൻ ഏകൻ, ജീവനും, ശുദ്ധവുമുള്ള റൂഹാ ഏകൻ.

പട്ടക്കാരൻ കാസാ ഉയർത്തിയുംകൊണ്ട ചൊല്ലെണ്ടുന്നത.

ബാവായ്ക്കും, പുത്രനും, ശുദ്ധമുള്ള റൂഹായ്ക്കും സ്തുതി.

ജനങ്ങൾ. അവർ എന്നെന്നെക്കും ഒന്നുതന്നെ ആകുന്നു. ആമ്മീൻ.

പട്ടക്കാരൻ. തന്റെ മനൊഗുണത്താൽ ലൊകത്തെ നിർമ്മിച്ചവനായ ശുദ്ധമുള്ള ഏകപിതാവ നമ്മൊടുകൂടെ.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. തന്റെ തിരുമെനിയുടെ വിലമതിക്കാവതല്ലാത്ത കഷ്ടാനുഭവങ്ങളാൽ അതിനെ രക്ഷിച്ചവനായ ശുദ്ധമുള്ള ഏകപുത്രൻ നമ്മൊടുകൂടെ.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. ഉണ്ടായതും ഉണ്ടാകുവാനിരിക്ക

ന്നതുമായ സകലത്തെയും പൂൎണ്ണമാക്കുന്നവ നും, നിവൃത്തിവരുത്തുന്നവനുമായ ജീവനും, ശുദ്ധവുമുള്ള ഏകറൂഹാ നമ്മോടുകൂടെ. കൎത്താവിന്റെ തിരുനാമം ആദിമുതൽ എന്നെന്നെക്കും വാഴ്ത്തപ്പെട്ടതായിരിക്കട്ടെ.

ജനങ്ങൾ. ആമ്മീൻ.

ഇവിടെ പട്ടക്കാരൻ കസ്സിട്ടയിൽനിന്ന ഇറങ്ങിനിന്ന ചൊല്ലുകയും ജനങ്ങൾ അവന്റെ പിന്നാലെ ഏററചൊല്ലുകയും ചെയ്യെണ്ടുന്നത. കുറിയെലൈസ്സൊൻ, കുറിയെലൈസ്സൊൻ, കുറിയെലൈസ്സൊൻ. ഞങ്ങളുടെ കൎത്താവെ, ഞങ്ങളുടെ മെൽ നീ അനുഗ്രഹം ചെയ്യെണമെ; ഞങ്ങളുടെ കൎത്താവെ കൃപയൊടു ഞങ്ങളുടെ മെൽ നീ അനുഗ്രഹം ചെയ്യെണമെ; ഞങ്ങളുടെ കൎത്താവെ, നീ ഉത്തരം അരുളിച്ചെയ്തു, ഞങ്ങളുടെ മെൽ അനുഗ്രഹം ചെയ്യെണമെ; കൃപയുള്ള കൎത്താവെ, ഞങ്ങളൊടു നീ ഉത്തരം അരുളെണമെ; അനുഗ്രഹം നിറയപ്പെട്ടിരിക്കുന്ന കൎത്താവെ, ഞങ്ങളൊടു നീ ഉത്തരം അരുളെണമെ; കൎത്താവെ ഞങ്ങളൊടു നീ ഉത്തരം അരുളിച്ചെയ്തു, ഞങ്ങളുടെ മെൽ അനുഗ്രഹം ചെയ്യെണമെ. ഞങ്ങളുടെ കൎത്താവെ, നിനക്ക സ്തുതി, ഞങ്ങളുടെ കൎത്താവെ നിനക്ക സ്തുതി, എന്നെക്കും ഞങ്ങൾക്കുള്ള ശരണവുമെ നിനക്ക സ്തുതി. ബാറെക്മാർ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ, നിന്റെ തിരുനാമം ശുദ്ധമാക്കപ്പെടെണമെ; നിന്റെ രാജ്യം വരെണമെ; നിന്റെ തിരുമനസ്സ ആകാശത്തിലെ പൊലെ ഭൂമിയിലും ആകെണമെ; ഞങ്ങളുടെ തിട്ടതിയുടെ അപ്പം

ഇന്നും ഞങ്ങൾക്ക തരെണമെ ; ഞങ്ങളുടെ കടക്കാരൊട ഞങ്ങൾ ക്ഷമിച്ചതു പൊലെ ഞങ്ങളുടെ കടങ്ങളും, ദൊഷങ്ങളും ഞങ്ങളൊട ക്ഷമിക്കെണമെ ; ഞങ്ങളെ പരീക്ഷയിലെക്ക പ്രവെശിപ്പിക്കരുതെ; തിന്മപെട്ടവനിൽനിന്ന ഞങ്ങളെ നീ രക്ഷിക്കെണമെ ; എന്തുകൊണ്ടെന്നാൽ രാജ്യവും, ശക്തിയും, മഹത്വവും എന്നന്നെക്കും നിനക്കുള്ളതാകുന്നു. ആമ്മീൻ.

പട്ടക്കാരൻ പടിഞ്ഞാറൊട്ടു തിരിഞ്ഞ, ജനത്തിന്റെ മുമ്പാകെ തന്നെതന്നെ വണക്കി ചൊല്ലെണ്ടുന്നത. എന്റെ സഹൊദരന്മാരും, പ്രധാനികളുമായുള്ളൊരെ, എന്റെ ശുശ്രൂഷ കൈക്കൊള്ളപ്പെട്ടവാനായിട്ട ഇനിക്ക വെണ്ടി നിങ്ങൾ പ്രാൎത്ഥിപ്പിൻ.

പിതാവ മക്കളുടെ മെൽ സ്നെഹിക്കുന്നതു പൊലെ കൎത്താവ തന്നിൽ ആശ്രയിക്കുന്നവരുടെ മെൽ സ്നെഹിക്കുന്നു.

ജനങ്ങൾ. മനുഷ്യനൊ അവന്റെ ദിവസങ്ങൾ പുല്ലുപൊലെ (ആകുന്നു.) പറമ്പിലുള്ള പുഷ്പംപൊലെ അവൻ മുളെക്കുന്നു. ബാറെക്മാർ.

പട്ടക്കാരൻ. ബാവായ്ക്കും, പുത്രനും, ശുദ്ധമുള്ള റൂഹായ്ക്കും സ്തുതി.

ജനങ്ങൾ. ആദിമുതൽ എന്നന്നെക്കും ആമ്മീൻ.

തന്റെ മരണത്താൽ ഞങ്ങളുടെ മരണത്തെ ജീവിപ്പിച്ചവനായ ദൈവത്തിന്റെ പുത്രാ; ഞങ്ങൾ അട്ടഹാസിച്ച, നിനക്ക സ്തുതി പാടുവാൻ മണ്ണിൽനിന്ന ഞങ്ങളെ നീ ഉയിൎത്തെഴുന്നീല്പിക്കെണമെ; ബാവായും, പുത്രനും, ശുദ്ധമുള്ള റൂഹായുമായ ദൈവം വന്ദിക്കപ്പെട്ടവനും, സ്തുതിക്കപ്പെട്ടവനുമാകുന്നു എന്ന ഞങ്ങൾ ശ

ന്റും ഉയൎത്തി ചൊല്ലും; ആദിമുതൽ തലമുറക
ളുടെ തലമുറ വരെക്കും തനിക്കു സ്തുതി. ഹല്ലെ
ലൂയ്യാ.

പട്ടക്കാരൻ പീഠത്തിൻമുമ്പാകെ മുട്ടുകുത്തികൊണ്ടു ചെയ്യെ
ണ്ടുന്ന പ്രാൎത്ഥന. ദൈവമായ കൎത്താവെ, നി
ന്റെ ശുദ്ധമുള്ള തിരുശരീരംകൊണ്ടു ഞങ്ങളു
ടെ ശരീരങ്ങൾ ശുദ്ധീകരിക്കപ്പെടുവാനും, പു
ണ്യമാകുന്ന നിന്റെ തിരുരക്തംകൊണ്ടു ഞ
ങ്ങളുടെ ആത്മാക്കൾ ശുചീകരിക്കപ്പെടുവാനും
ഞങ്ങളെ നീ യൊഗ്യന്മാരാക്കെണമെ; ഞങ്ങ
ളുടെ കൎത്താവും, ദൈവവുമായുള്ളൊവെ, എ
ന്നെക്കും, ഞങ്ങളുടെ കടങ്ങളുടെ പുണ്യത്തി
നും, പാപങ്ങളുടെ മൊചനത്തിനും അവയാ
യിരിക്കെണമെ. ആമ്മീൻ.

പട്ടക്കാരൻ അപ്പം ഭക്ഷിക്കുമ്പൊൾ ചൊല്ലെണ്ടുന്നത. നമ്മു
ടെ ദൈവമായ മിശിഹായുടെ തിരുശരീരവും,
രക്തവുമായ നീതീകരണമുണ്ടാക്കുന്ന അഗ്നി
ക്കനൽ എന്നന്നെക്കും രണ്ടുലൊകങ്ങളിലും ക
ടങ്ങളുടെ പുണ്യത്തിനും. പാപങ്ങളുടെ മൊ
ചനത്തിനുമായിട്ടു പാപിയായ ഭൃത്യന്നു ന
ല്കപ്പെടുന്നു. ആമ്മീൻ.

അവൻ കാസായിൽനിന്നു കുടിക്കുമ്പൊൾ ചൊല്ലെണ്ടുന്നത.
യെശുവെ, ദൈവമായ വചനമെ, എന്നെ
ക്കും ഞങ്ങളുടെ രക്ഷെക്കു വെണ്ടി വന്നവനാ
യുള്ളൊവെ, സ്ലീപ്പായിൽ ചിന്തപ്പെട്ടതായി,
ജീവനുള്ളതും, ജീവിപ്പിക്കുന്നതുമായ നിന്റെ
തിരുരക്തംകൊണ്ടു എന്റെ കുറ്റങ്ങൾ ക്ഷമി
ക്കപ്പെടുകയും, എന്റെ പാപങ്ങൾ മൊചിക്ക
പ്പെടുകയും ചെയ്യുമാറാകെണമെ. ആമ്മീൻ.

ഒരു പട്ടക്കാരന്ന ശുദ്ധമുള്ള രഹസ്യങ്ങളെ കൊടുക്കുമ്പൊൾ ചൊല്ലെണ്ടുന്നത. നമ്മുടെ ദൈവമായ മിശിഹായുടെ തിരുശരീരവും, രക്തവുമായ നീതികരണമുണ്ടാക്കുന്ന അഗ്നിക്കനൽ എന്നന്നെക്കും രണ്ടുലൊകങ്ങളിലും കടങ്ങളുടെ പൊറുതിയിന്നും, പാപങ്ങളുടെ മൊചനത്തിന്നുമായിട്ട നിനക്ക നല്കപ്പെടുന്നു.

പിന്നെ പട്ടക്കാരൻ ശുദ്ധമുള്ള രഹസ്യങ്ങളെയുംകൊണ്ട പീഠത്തിൽനിന്ന പടിഞ്ഞാറൊട്ട തിരിയുമ്പൊൾ ചൊല്ലെണ്ടുന്നത. ഞങ്ങളുടെ രക്ഷെക്ക വെണ്ടി വന്നവനും, ഞങ്ങളുടെ ഉയിർത്തെഴുനീല്പിന്നും, ഞങ്ങളുടെ വഗ്ഗത്തിന്റെ എന്നെക്കുമുള്ള പുതുക്കത്തിന്നുമായി വരുവാനിരിക്കുന്നവനുമായ ദൈവത്തിന്റെ പുത്രാ, പൊറുതിയാക്കുന്നതായ നിന്റെ മല്ബഹാ യിൽനിന്ന നിന്റെ ദാസന്മാക്ക ദൊഷപൊറുതി ഇറങ്ങുമാറാകെണമെ.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. കത്താവെ, കാണപ്പെടാവതല്ലാത്ത നിന്റെ വലത്ത കൈ നീ നീട്ടി, കടങ്ങളുടെ പൊറുതിയിന്നും, പാപങ്ങളുടെ മൊചനത്തിന്നും, ഞങ്ങളുടെ കത്താവും, ദൈവവുമായുള്ളൊവെ, എന്നെക്കും നിന്റെ സന്നിധിയിലുള്ള മുഖപ്രസാദത്തിന്നുമായിട്ട വിലമതിക്കാവതല്ലാത്ത നിന്റെ തിരുശരീരത്തെയും, രക്തത്തെയും കൈക്കൊള്ളുന്നവരായി നിന്നെ വന്ദിക്കുന്നവരായ ൟ കൂട്ടത്തെ നീ വാഴ്ത്തെണമെ.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. വലിയവനും, നമ്മുടെ രക്ഷിതാവുമായി ൟശൊമിശിഹാ ആയ ദൈവത്തിന്റെ അനുഗ്രഹങ്ങൾ ഇപ്പരിശുദ്ധതകളെ ചു

മന്നിരിക്കുന്നവരുടെ മെലും, അവയെ കൊടു
ക്കുന്നവരുടെമെലും, അവയെ കൈക്കൊള്ളുന്ന
വരുടെ മെലും, അവയിൽ പ്രയത്നം ചെയ്തു,
സംബന്ധിച്ചു, സംബന്ധിക്കപ്പെടുന്ന എല്ലാവ
രുടെ മെലും ഉണ്ടായിരിക്കും ; ദൈവത്തിന്റെ
ആർദ്രകരുണകൾ എന്നന്നെക്കും രണ്ടുലൊക
ങ്ങളിലും ഞങ്ങളുടെ മെലും അവരുടെ മെലും
ഉണ്ടായിരിക്കും.

ജനങ്ങൾ. ആമ്മീൻ.

ഞങ്ങളുടെ കൎത്താവെ, ഞങ്ങളുടെ മെൽ അ
നുഗ്രഹം ചെയ്യെണമെ; ഞങ്ങളുടെ കൎത്താവെ,
കൃപയൊടു ഞങ്ങളുടെ മെൽ അനുഗ്രഹം ചെ
യ്യെണമെ; ഞങ്ങളുടെ കൎത്താവെ, ഉത്തരം അ
രുളിച്ചെയ്തു ഞങ്ങളുടെ മെൽ അനുഗ്രഹം ചെ
യ്യെണമെ; ഞങ്ങളുടെ കൎത്താവെ, നിനക്കു സ്തു
തി; ഞങ്ങളുടെ കൎത്താവെ, നിനക്കു സ്തുതി; എ
ന്നെക്കും ഞങ്ങൾക്കുള്ള ശരണവുമെ, നിന
ക്കു സ്തുതി.

പട്ടക്കാരൻ ഇവിടെ ഒരുങ്ങപ്പെട്ടവൎക്കു ശുദ്ധമുള്ള കുറുബാന
കൊടുക്കണം. ശരീരം കൊടുക്കുമ്പൊൾ പറയെണ്ടുന്നത. ഠറം
ശൊമിശിഹായുടെ ശുദ്ധമുള്ള തിരുശരീരം ആ
ത്മാവിന്റെയും, ശരീരത്തിന്റെയും സ്വസ്ഥതെ
ക്കായിട്ടു നിനക്കു തരപ്പെടുന്നു.

കൈക്കൊള്ളുന്നവൻ. ആമ്മീൻ.

കാസായിൽനിന്ന കൊടുക്കുമ്പൊൾ. ഠറാശൊമിശിഹാ
യുടെ ശുദ്ധമുള്ള തിരുരക്തം ആത്മാവിന്റെയും,
ശരീരത്തിന്റെയും സ്വസ്ഥതെക്കായിട്ടു നിന
ക്കു തരപ്പെടുന്നു.

കൈക്കൊള്ളുന്നവൻ. ആമ്മീൻ.

പട്ടക്കാരൻ. ഞങ്ങളുടെ കൎത്താവും ദൈവവു

മായുള്ളൊവെ, എന്നെക്കും നിനക്ക സ്തുതി, നിനക്ക സ്തുതി, നിനക്ക സ്തുതി. ഞങ്ങളുടെ കൎത്താവ ംരംശൊമിശിഹാ, ഞങ്ങൾ ഭക്ഷിച്ചുയെന്ന, നിന്റെ ശുദ്ധമുള്ള തിരുശരീരവും, ഞങ്ങൾ കുടിച്ചുയെന്ന പുണ്യമാക്കുന്നതായ നിന്റെ തിരുരക്തവും ഞങ്ങളുടെ എല്ലാവരുടെയും ജീവനും രക്ഷെക്കുമല്ലാതെ ന്യായവിസ്താരത്തിന്ന ഞങ്ങൾക്ക ആകുമാറാകരുതെ, പകരം വിചെക്കം അരുതെ. ഞങ്ങളുടെ മെൽ നീ അനുഗ്രഹം ചെയ്യെണമെ.

ജനങ്ങൾ. ഭൂലൊകം നിന്നെ മുട്ടുകുത്തി വന്ദിക്കും; സകല നാവുകളും നന്റെ തിരുനാമത്തിന്ന സ്തൊത്രം ചെയ്യും. എന്തുകൊണ്ടെന്നാൽ മരിച്ചവരെ ഉയിൎത്തെഴുനീല്പിക്കുന്നവനും, കബറടക്കപ്പെട്ടവരുടെ നല്ല ശരണവും നീയാകുന്നു. ഞങ്ങളുടെ പക്കലുള്ള നിന്റെ കൃപെക്കായിട്ട ഞങ്ങൾ നിന്നെ സ്തുതിക്കുന്നു.

സ്തൊത്രം. കൎത്താവെ, സ്വൎഗ്ഗീകമായ നിന്റെ മെശയിലെക്ക സംബന്ധിക്കുന്നതിനു അവയാൽ ഞങ്ങൾ യൊഗ്യന്മാരായി, എന്ന നിന്റെ കൃപയുടെ ബഹുത്വത്തിന്നായിട്ട ഞങ്ങൾ നിനക്ക സ്തൊത്രം ചെയ്യുന്നു. കൎത്താവെ, നിന്റെ ശുദ്ധമുള്ള രഹസ്യങ്ങളെ കൈക്കൊണ്ടതിൽ ഞങ്ങൾ കുററക്കാരായി തീരരുതെ, ആദിമുതൽ നിനക്ക അവർ ഇഷ്ടന്മാരായി, എന്ന സകല പരിശുദ്ധന്മാരൊടുകൂടെ ഉപകരിയും, അവകാശവും ഞങ്ങൾ കണ്ടെത്തുമാറാകെണമെ. സ്തുതിയും സ്തൊത്രവും നിനക്കും, നിന്റെ ഏകപുത്രനും, ഒക്കെയിൽ പരിശുദ്ധനും, ഉത്തമനും, വന്ദിക്കപ്പെട്ടവനും,

ജീവനെ നല്കുന്നവനും, സാരാംശത്തിൽ നി
ന്നക്ക സമത്വമുള്ളവനുമായ നിൻെറ റൂഹായി
ക്കും ഞങ്ങൾ കരെറവും. ഹാശാവബ്ക്കുൽ സ്സാൻ
ല്ലൽമീൻ.

ജനങ്ങൾ. ആമ്മീൻ.

പട്ടക്കാരൻ. നിങ്ങൾ എല്ലാവൎക്കും സമാ
ധാനം (ഉണ്ടായിരിക്കട്ടെ)

ജനങ്ങൾ. നിൻെറ ആത്മാവൊടുംകൂടെ (ഉ
ണ്ടായിരിക്കട്ടെ)

ശുശ്രൂഷക്കാരൻ. ലഭിക്കപ്പെട്ടതായ ൦രം പരിശു
ദ്ധരഹസ്യങ്ങളെ കൈക്കൊണ്ടതിൻെറ ശെഷം
കൃപയുള്ള കൎത്താവിൻെറ തിരുമുമ്പിൽ നാം ന
മ്മുടെ തലകളെ വണക്കെണം.

ജനങ്ങൾ. ഞങ്ങളുടെ കൎത്താവും, ദൈവവുമാ
യുള്ളൊവെ, നിൻെറ തിരുമുമ്പാകെ (ഞങ്ങൾ
വണങ്ങുന്നു.)

പട്ടക്കാരൻ. മനുഷ്യവൎഗ്ഗത്തിൻെറ രക്ഷെക്കാ
യിട്ടു ആകാശം ചാച്ചിറങ്ങിയവനായി, വലി
യവനും വിസ്മയിക്കപ്പെടത്തക്കവനുമായ ദൈ
വമെ, ഞങ്ങൾ ഇടവിടാതെ നിന്നെയും, നി
ൻെറ ജനകനായ പിതാവായ ദൈവത്തെ
യും, ശുദ്ധമുള്ള നിൻെറ റൂഹായെയും സ്തുതി
പ്പാനായിട്ടു, കരുണ ചെയ്യു, ഞങ്ങളുടെ മെൽ
നീ അനുഗ്രഹം ചെയ്യെണമെ. ഹാശാവബ്ക്കുൽ
സ്സാൻല്ലൽമീൻ.

ജനങ്ങൾ, ആമ്മെൻ.

ശുശ്രൂഷക്കാരൻ. ബാറെക്മാർ.

പട്ടക്കാരൻ. ദൈവമായുള്ളൊവെ ഞങ്ങളെ
എല്ലാവരെയും നീ പാലിക്കെണമെ; സ്രഷ്ടിതാ
വായുള്ളൊവെ, ഞങ്ങളെ എല്ലാവരെയും നീ

കാത്തുകൊള്ളെണ്ണമെ; സഹായിക്കുന്നവനും, ഞങ്ങൾ എല്ലാവരുടെയും കൎത്താവുമായുള്ളൊവെ, ജീവന്റെ വഴി ഞങ്ങൾക്ക കാണിച്ചുതരികയും ചെയ്യെണ്ണമെ.

ജനങ്ങൾ. കൎത്താവെ, നിന്റെ തിരുമുമ്പാകെ ശുശ്രൂഷ ചെയ്യുവനായ നിന്റെ ഭൃത്യന്റെ അപെക്ഷകളെയും പ്രാൎത്ഥനകളെയും നീ കൈക്കൊണ്ട, നിന്റെ ഇടവകയുടെ കുററങ്ങളെ ക്ഷമിക്കെണമെ; കൎത്താവെ, നിന്നിൽനിന്നുള്ള വാഴ്വുകൾക്കും, അനുഗ്രഹങ്ങൾക്കും ഞങ്ങളെ യൊഗ്യമുള്ളവരാക്കി, നിന്റെ സമാധാനത്താൽ ഞങ്ങളെ അയക്കെണമെ.

ശുശ്രൂ. ഞങ്ങളുടെ സഹൊദരന്മാരും, പ്രിയമുള്ളവരുമെ, അണെയപ്പെട്ടവരൊടുകൂടെ അകലപ്പെട്ടവരായി, കൎത്താവിന്റെ ജയം നല്കുന്ന സ്ലീബായാൽ രക്ഷിക്കപ്പെട്ടവരും, ശുദ്ധമുള്ള മാമ്മൊദീസായുടെ മുദ്രയാൽ മുദ്രയിടപ്പെട്ടവരുമായ നിങ്ങളെ, കൎത്താവിന്റെ പുണ്യമാകുന്നതായ മദ്ബഹായിൽനിന്ന നിങ്ങൾ കൈക്കൊണ്ട വാഴ്വുകളൊടും, തണ്ണീർകുടികളൊടും കൂടെ ശുദ്ധമുള്ളതും മഹത്വമുള്ളതുമായ ത്രീത്വത്തിന്റെ കൃപെക്കും, അനുഗ്രഹങ്ങൾക്കും ഞങ്ങൾ ഭരമെല്പിക്കുന്ന ൟ സമയത്ത സമാധാനത്തൊടെ പൊകുവിൻ. എന്തുകൊണ്ടെന്നാൽ ൟ (ത്രീത്വം) നിങ്ങളുടെ കടങ്ങളെ പുണ്യമാക്കും; നിങ്ങളുടെ കുററങ്ങളെ ക്ഷമിക്കും; നിങ്ങളുടെ ആത്മാക്കളെ ആശ്വസിപ്പിക്കയും ചെയ്യും. ബലഹീനനും പാപിയുമായ ഭൃത്യൻ ഞാൻ. നിങ്ങളുടെ പ്രാൎത്ഥനകൾ മൂലം ഞാ

ൻ കരുണ ലഭിക്കപ്പെട്ടവനായി, സഹായം കൈക്കൊള്ളപ്പെട്ടും. നിങ്ങൾ സന്തൊഷവും തൃപ്തിയുമുള്ളവരായി സമാധാനത്താലെ പൊയി, ഇനിക്ക വെണ്ടിയും പ്രാൎത്ഥിപ്പിൻ.

ജനങ്ങൾ. കൎത്താവ നിന്റെ ശുശ്രൂഷ കൈക്കൊണ്ട, നിന്റെ പ്രാൎത്ഥനകൾ മൂലം ഞങ്ങൾക്ക സഹായിക്കുമാറാകട്ടെ.

## ശുദ്ധമുള്ള രഹസ്യങ്ങളിൽ ശെഷിക്കപ്പെട്ടവയെ പട്ടക്കാരൻ ഭക്ഷിക്കയും പാനം ചെയ്കയും ചെയ്യുമ്പൊൾ ചൊല്ലെണ്ടുന്ന മസ്സുമൂറാകൾ.

കൎത്താവ എന്നെ മെയിക്കും; ഒന്നും ഇനിക്ക കുറവുണ്ടാകയില്ല. അവൻ പുഷ്ടിയുള്ള മെച്ചിൽസ്ഥലങ്ങളിൽ എന്നെ വസിക്കുമാറാക്കി, ശാന്തതയുള്ള വെള്ളങ്ങളിന്മെൽ എന്നെ കൂട്ടിക്കൊണ്ടുപൊകും. അവൻ എന്റെ ആത്മാവിനെ തിരിപ്പിച്ചു, തന്റെ നാമം നിമിത്തം എന്നെ നീതിയുടെ വഴിയിൽ നടത്തി. ഞാൻ മരണനിഴലിന്റെ താഴ്വരയിൽ നടന്നാലും, ഒരു ദൊഷത്തിൽനിന്നും ഭയപ്പെടുകയില്ല. എന്തുകൊണ്ടെന്നാൽ നീ എന്നൊടുകൂടെ (ഉണ്ട) നിന്റെ കൊലും, നിന്റെ വടിയും ഇവ എന്നെ ആശ്വസിപ്പിച്ചു. എന്റെ ശത്രുക്കളുടെ സന്നിധിയിൽ നീ എന്റെ മുമ്പിൽ ഒരു മെശയെ ഒരുക്കി, എന്റെ തലയെ നീ എണ്ണ കൊണ്ട അഭിഷെകം ചെയ്തു. എന്റെ കാസായും നിറഞ്ഞുകവിയുന്നു. ഞാൻ കൎത്താവിന്റെ ഭവനത്തിൽ എന്നെക്കും വസിപ്പാനാ

കാത്തുകൊള്ളെണമെ; സഹായിക്കുന്നവനും, ഞങ്ങൾ എല്ലാവരുടെയും കർത്താവുമായുള്ളൊവെ, ജീവന്റെ വഴി ഞങ്ങൾക്ക കാണിച്ചുതരികയും ചെയ്യെണമെ.

ജനങ്ങൾ. കർത്താവെ, നിന്റെ തിരുമുമ്പാകെ ശുശ്രൂഷ ചെയ്യുവനായ നിന്റെ ഭൃത്യന്റെ അപെക്ഷകളെയും പ്രാർത്ഥനകളെയും നീ കൈക്കൊണ്ടു, നിന്റെ ഇടവകയുടെ കുററങ്ങളെ ക്ഷമിക്കെണമെ; കർത്താവെ, നിന്നിൽനിന്നുള്ള വാഴ്വകൾക്കും, അനുഗ്രഹങ്ങൾക്കും ഞങ്ങളെ യൊഗ്യമുള്ളവരാക്കി, നിന്റെ സമാധാനത്താൽ ഞങ്ങളെ അയക്കെണമെ.

ഋശ്മാ. ഞങ്ങളുടെ സഹൊദരന്മാരും, പ്രിയമുള്ളവരുമെ, അണെയപ്പെട്ടവരൊടുകൂടെ അകലപ്പെട്ടവരായി, കർത്താവിന്റെ ജയം നല്കുന്ന സ്ലീബായാൽ രക്ഷിക്കപ്പെട്ടവരും, ശുദ്ധമുള്ള മാമ്മൊദീസായുടെ മുദ്രയാൽ മുദ്രയിടപ്പെട്ടവരുമായ നിങ്ങളെ, കർത്താവിന്റെ പുണ്യമാക്കുന്നതായ മദ്ബ്ബഹായിൽനിന്ന നിങ്ങൾ കൈക്കൊണ്ട വാഴ്വകളൊടും, തണ്ണീർകുടികളൊടും കൂടെ ശുദ്ധമുള്ളതും മഹത്വമുള്ളതുമായ ത്രീത്വത്തിന്റെ കൃപെക്കും, അനുഗ്രഹങ്ങൾക്കും ഞങ്ങൾ ഭരമെല്പിക്കുന്ന ഈ സമയത്ത സമാധാനത്തൊടെ പൊകുവിൻ. എന്തുകൊണ്ടെന്നാൽ ഈ (ത്രീത്വം) നിങ്ങളുടെ കടങ്ങളെ പുണ്യമാക്കും; നിങ്ങളുടെ കുററങ്ങളെ ക്ഷമിക്കും; നിങ്ങളുടെ ആത്മാക്കളെ ആശ്വസിപ്പിക്കയും ചെയ്യും. ബലഹീനനും പാപിയുമായ ഭൃത്യൻ ഞാൻ. നിങ്ങളുടെ പ്രാർത്ഥനകൾ മൂലം ഞാ

ൻ കരുണെ ലഭിക്കപ്പെട്ടവനായി, സഹായം കൈക്കൊള്ളപ്പെട്ടും. നിങ്ങൾ സന്തൊഷവും തൃപ്തിയുമുള്ളവരായി സമാധാനത്താലെ പൊയി, ഇനിക്കു വെണ്ടിയും പ്രാൎത്ഥിപ്പിൻ.

ജനങ്ങൾ. കൎത്താവ നിന്റെ ശുശ്രൂഷ കൈക്കൊണ്ട, നിന്റെ പ്രാൎത്ഥനകൾ മൂലം ഞങ്ങൾക്ക സഹായിക്കുമാറാകട്ടെ.

## ശുദ്ധമുള്ള രഹസ്യങ്ങളിൽ ശെഷിക്കപ്പെട്ടവയെ പട്ടക്കാരൻ ഭക്ഷിക്കയും പാനം ചെയ്കയും ചെയ്യുമ്പൊൾ ചൊല്ലെണ്ടുന്ന മസ്സുമൂറാകൾ.

കൎത്താവ എന്നെ മെയിക്കും; ഒന്നും ഇനിക്ക കുറവുണ്ടാകയില്ല. അവൻ പുഷ്ടിയുള്ള മെച്ചിൽസ്ഥലങ്ങളിൽ എന്നെ വസിക്കുമാറാക്കി, ശാന്തതയുള്ള വെള്ളങ്ങളിന്മെൽ എന്നെ കൂട്ടിക്കൊണ്ടുപൊകും. അവൻ എന്റെ ആത്മാവിനെ തിരിപ്പിച്ചു, തന്റെ നാമം നിമിത്തം എന്നെ നീതിയുടെ വഴിയിൽ നടത്തി. ഞാൻ മരണനിഴലിന്റെ താഴ്വരയിൽ നടന്നാലും, ഒരു ദൊഷത്തിൽനിന്നും ഭയപ്പെടുകയില്ല. എന്തുകൊണ്ടെന്നാൽ നീ എന്നൊടുകൂടെ (ഉണ്ട) നിന്റെ കൊലും, നിന്റെ വടിയും ഇവ എന്നെ ആശ്വസിപ്പിച്ചു. എന്റെ ശത്രുക്കളുടെ സന്നിധിയിൽ നീ എന്റെ മുമ്പിൽ ഒരു മെശയെ ഒരുക്കി, എന്റെ തലയെ നീ എണ്ണകൊണ്ട അഭിഷെകം ചെയ്തു. എന്റെ കാസായും നിറഞ്ഞുകവിയുന്നു. ഞാൻ കൎത്താവിന്റെ ഭവനത്തിൽ എന്നെക്കും വസിപ്പാനാ

യിട്ട നിന്റെ നന്മയും, കരുണെയും എന്റെ ആയുസ്സുള്ള നാൾ ഒക്കെയും എന്നെ പിന്തുടരും. ദൈവമെ, സ്തുതി നിനക്ക യൊഗ്യമാകുന്നു.

നിന്റെ ഭവനത്തിന്റെ പുഷ്ടിയിൽനിന്ന അവർ തൃപ്തിപ്പെട്ടും; നിന്റെ സന്തൊഷമുള്ള നദിയിൽനിന്ന നീ അവരെ കുടിപ്പിക്കയും ചെയ്യും. എന്തുകൊണ്ടെന്നാൽ നിന്നൊടുകൂടെ ജീവന്റെ ഉറവ ഉണ്ട; നിന്റെ പ്രകാശംകൊണ്ട ഞങ്ങൾ പ്രകാശം കാണുന്നു. നിന്നൊട ചെർന്നിരിക്കുന്നവൎക്ക നിന്റെ ആൎദ്രകരുണെയെയും, ഹൃദയത്തിൽ നെരുള്ളവൎക്ക നിന്റെ നീതിയെയും കാത്തുകൊള്ളെണമെ. ബലംപെട്ട കാൽ ഞങ്ങൾക്ക വിരൊധമായി നീ വരുത്തരുതെ, ദുഷ്ടന്മാരുടെ കൈ ഞങ്ങളെ ഇളക്കുമാറാകയും അരുതെ. എന്തുകൊണ്ടെന്നാൽ അവിടെ അകൃത്യം ചെയ്യുന്ന എല്ലാവരും വീഴുന്നു: അവർ താഴെ തള്ളപ്പെടുന്നു, എഴുനീല്പാൻ കഴിയുന്നുമില്ല, ദൈവമെ, സ്തുതി നിനക്ക യൊഗ്യമാകുന്നു.

കൎത്താവെ, ഞാൻ എന്റെ പരമാൎത്ഥതയിൽ നടന്നിരിക്കകൊണ്ട എന്നെ നീ വിധിക്കെണമെ; ഞാൻ കൎത്താവിൽ ആശ്രയിച്ചിരിക്കുന്നു (അതുകൊണ്ട) ഞാൻ ഇളകാതെ ഇരിക്കും. കൎത്താവെ, എന്നെ ശൊധനചെയ്യു, എന്നെ പരീക്ഷിക്കെണമെ; എന്റെ ഇന്ദ്രിയങ്ങളെയും, ഹൃദയത്തെയും ശൊധന നൊക്കെണമെ. എന്തുകൊണ്ടെന്നാൽ നിന്റെ ആൎദ്രകരുണെ

എന്റെ കണ്ണുകൾക്ക മുമ്പാകെ (ഇരിക്കുന്നു.) ഞാൻ വിശ്വാസത്തിൽ നടന്നുമിരിക്കുന്നു. തിന്മപെട്ടവരൊടുകൂടെഞാൻ ഇരുന്നിട്ടില്ല, വ്യാപ്തിയുള്ളവരൊടുകൂടെ ഞാൻ പ്രവെശിച്ചിട്ടുമില്ല. ദൊഷം ചെയ്യുന്നവരുടെ കൂട്ടത്തെ ഞാൻ പകെച്ചിരിക്കുന്നു. ദുഷ്ടന്മാരൊടുകൂടെ ഞാൻ ഇരുന്നിട്ടുമില്ല. ഞാൻ വെടിപ്പാലെ എന്റെ കൈകളെ കഴുകി; കൎത്താവെ, ഞാൻ നിന്റെ പീഠത്തെ ചുററിവന്നു. ഞാൻ സ്തൊത്രത്തിന്റെ ശബ്ദത്തെ കെൾവിപ്പെടുത്തുവാനും, നിന്റെ അത്ഭുതപ്രവൃത്തികളെ ഒക്കെയും അറിയിപ്പാനുമായിട്ട (ആകുന്നു.) കൎത്താവെ, നിന്റെ ഭവനത്തിന്റെ ശുശ്രൂഷയെയും, നിന്റെ മഹത്വത്തിന്റെ വാസസ്ഥലത്തെയും ഞാൻ സ്നെഹിച്ചിരിക്കുന്നു. പാപികളൊടുകൂടെ എന്നെയും, രക്തപ്രിയമുള്ളവരൊടുകൂടെ എന്റെ ജീവനെയും നീ നശിപ്പിക്കരുതെ. എന്തുകൊണ്ടെന്നാൽ അവരുടെ കൈകളിൽ ദുഷ്ടത (ഇരിക്കുന്നു) അവരുടെ വലത്തകൈ കൊഴകൾകൊണ്ടു നിറഞ്ഞുമിരിക്കുന്നു. എന്നാൽ ഞാനൊ, ഞാൻ എന്റെ പരമാൎത്ഥതയിൽനടന്നു; എന്നെ വീണ്ടെടുത്ത എന്നൊട കരുണയുണ്ടാകെണമെ. എന്റെ കാലടി നെരെയുള്ള സ്ഥലത്ത നില്ക്കുന്നു: സഭയിൽ ഞാൻ കൎത്താവിനെ വാഴ്ത്തും. ദൈവമെ, സ്തുതി നിനക്ക യൊഗ്യമാകുന്നു.

* അപെക്ഷ. തന്റെ ബലിയാൽ കുററക്കാരെ വീണ്ടുകൊണ്ടവനായ ദൈവത്തിന്റെ പുത്രാ, നിന്റെ ജീവനുള്ള ബലികൊണ്ട എന്റെ

സങ്കടങ്ങളെതീൎത്ത, എന്റെ രൊഗങ്ങളെ സൌഖ്യമാക്കെണമെ; വന്നവനും, ഗാഗുൽത്തായിന്മെൽ വെച്ച തന്റെ വിലാപ്പുറം തുളെക്കപ്പെട്ടവനുമായ നല്ലവനെ, ആ (മുറിവിൽ) നിന്ന ഒഴുകിയെന്ന രക്തത്താലെയും, വെള്ളത്താലെയും എന്റെ ദാഹത്തെ നീ ശമിപ്പിക്കെണമെ.

* ബലവാന്മാരുടെ പുത്രന്മാരെ, കൎത്താവിന്ന നിങ്ങൾ കൊണ്ടുവരുവീൻ; കൎത്താവിന്ന മഹത്വത്തെയും, ബഹുമാനത്തെയും കൊണ്ടുവരുവീൻ. അവന്റെ നാമത്തിന്ന തക്ക മഹത്വത്തെ കൎത്താവിന്ന നിങ്ങൾ കൊണ്ടുവരുവീൻ; അവന്റെ ശുദ്ധതയുടെ മണ്ഡപത്തിൽ കൎത്താവിനെ വന്ദിപ്പീൻ. കൎത്താവിന്റെ ശബ്ദം വെള്ളങ്ങളുടെ മിതെ (ഉണ്ടു) മഹത്വമുള്ള ദൈവം ഇടിമുഴക്കി; കൎത്താവ ഏറിയ വെള്ളങ്ങളിന്മെൽ (ഇരിക്കുന്നു) കൎത്താവിന്റെ ശബ്ദം ശക്തിയുള്ളത (ആകുന്നു) കൎത്താവിന്റെ ശബ്ദം മഹത്വത്താലെയുള്ളത (ആകുന്നു) കൎത്താവിന്റെ ശബ്ദം കാരകിൽ വൃക്ഷങ്ങളെ തകൎക്കുന്നു. കൎത്താവ ലെബ്ബൊനിലെ കാരകിൽ വൃക്ഷങ്ങളെ തകൎക്കുന്നു. അവൻ അവയെ കാളക്കുട്ടിയെ പൊലെയും, ലെബ്ബൊനെയും, സാനീറിനെയും കണ്ടാമൃഗക്കുട്ടികളെ പൊലെയും തുള്ളിക്കുന്നു. കൎത്താവിന്റെ ശബ്ദം അഗ്നിജ്വാലയെ വിഭാഗിക്കുന്നു; കൎത്താവിന്റെ ശബ്ദം വനത്തെ ഇളക്കുന്നു; കൎത്താവ കാദെശവനത്തെ ഇളക്കുന്നു. കൎത്താവിന്റെ ശബ്ദം മാനുകളെ ഇളക്കുന്നു;

കാട്ടുകളെയും വെളിയാക്കുന്നു; അവന്റെ ആലയത്തിൽ എല്ലാവനും സ്തുതി പാടുന്നു. കൎത്താവ ജലപ്രളയത്തെ തിരിപ്പിച്ചു; കൎത്താവ എന്നേക്കും രാജാവായിരിക്കുന്നു. കൎത്താവ തന്റെ ജനത്തിന്ന ശക്തിയെ കൊടുക്കും; കൎത്താവ തന്റെ ജനത്തെ സമാധാനംകൊണ്ട അനുഗ്രഹിക്കും. ദൈവമെ സ്തുതി നിനക്ക യൊഗ്യമാകുന്നു.



**Printed at the Church Mission Press, Cottayam,**
**1872.**